25 years

Kandanad

Diocesan BULLETIN

A PUBLICATION OFTHE KANDANAD EAST DIOCESE OFTHE MALANKARA ORTHODOX SYRIAN CHURCH

**Vol. 7 No. 9, 15 September 2019**

എഡിറ്റോറിയൽ

# ചാനലിലെ മീൻപിടിത്തം

29-8-2019ൽ മലങ്കര സഭാ തർക്കം സംബന്ധിച്ച് മാതൃഭൂമി വാർത്താ ചാനലിൽ സംപ്രേഷണം ചെയ്ത ചർച്ചയാണ് ഈ മുഖക്കുറിപ്പിന് പ്രേരകമായത്. ചർച്ചയിൽ പങ്കെടുത്തവർ ചാനൽ പ്രതിനിധിക്കു പുറമെ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയെ പ്രതിനിധീകരിച്ച് ഫാ: ഡോ: ജോൺസ് എബ്രാഹാം കോനാട്ട്, യാക്കോബായ സുറിയാനി ക്രിസ്ത്യാനി സഭയ്ക്കുവേണ്ടി കുര്യാക്കോസ് മാർ തെയോഫിലോസ്, പത്രപ്രവർത്തകനായ റോയി മാത്യു എന്നിവരായിരുന്നു. തെയോഫിലോസ് മെത്രാപ്പോലീത്തായുടെ വാദങ്ങളും അഭിപ്രായങ്ങളും ഈ വിഷയം സംബന്ധിച്ച് അല്പമെങ്കിലും ശരിയായ ഗ്രാഹ്യമുള്ള സർവ്വമനുഷ്യരെയും അമ്പരിപ്പിക്കുന്നവയും അബദ്ധ ജടിലവും സ്വയം ഒറ്റിക്കൊടുക്കുന്നവയുമായിരുന്നു.

അദ്ദേഹത്തിന്റെ ആദ്യത്തെ ആരോപണം 1934 ലെ സഭാ ഭരണഘടനയുടെ അസ്സൽ പതിപ്പുമായി മന്ത്രിസഭാ ഉപസമിതിക്കു മുമ്പാകെ ഹാജരാകാൻ ആവശ്യപ്പെട്ടുകൊണ്ടുള്ള അഡീഷണൽ ചീഫ് സെക്രട്ടറിയുടെ നിർദ്ദേശം പരി. ബസേലിയോസ് മാർതോമ്മ പൗലോസ് ദ്വിതിയൻ കാതോലിക്ക നിരാകരിച്ചു എന്നുള്ളതായിരുന്നു. നിയമപരമായി എന്തിന്റെ പിൻബലത്തിലായിരുന്നു അഡീഷണൽ സെക്രട്ടറിയുടെ ഈ നിർദ്ദേശമെന്ന് അദ്ദേഹം വ്യക്തമാക്കിയില്ല. ഭരണഘടനയുടെ അസ്സൽ ഹാജരാക്കാൻ മടിക്കുന്നതിനു കാരണം അതിൽ അനധികൃതമായ തിരുത്തലുകൾ ഓർത്തഡോക്സ് വിഭാഗം ഏകപക്ഷീയമായി വരുത്തിയിട്ടുള്ളതാണെന്ന് അദ്ദേഹം അനുമാനിക്കുന്നു.

അഡീഷണൽ സെക്രട്ടറിയുടെ ഈ ആവശ്യം യാക്കോബായ സഭ കോടതിയിൽ പലവട്ടം ഉന്നയിച്ചിട്ടുള്ളതിന്റെ സർക്കാർ വക ആവർത്തനമാണ്. ബ. സുപ്രീം കോടതി അത് കാരണ സഹിതം തള്ളുകയാണ് ചെയ്തിട്ടുള്ളത്. കോടതി നിരസിച്ച ഈ ആവശ്യമാണ് ഇപ്പോൾ സർക്കാർ ഏറ്റുപിടിച്ചിരിക്കുന്നത്. ഭേദഗതി ചെയ്യപ്പെട്ട 1934 ലെ ഭരണഘടനയാണ് മലങ്കര സഭയിലെ 1064 പള്ളികൾക്കും ബാധകമെന്ന് സുപ്രിം കോടതി പ്രഖ്യാപിച്ചിട്ടുള്ള നിലയ്ക്ക് ഇങ്ങനെ ഒരാവശ്യം ഉയർത്തുന്നത് വിശ്വാസികളിൽ യാക്കോബായ സഭയ്ക്ക് നേരിട്ടിരിക്കുന്ന അപചയം മറയ്ക്കാനും കോടതി വിധി നടപ്പിലാക്കൽ കഴിവതും ദീർഘിപ്പിക്കുവാനുമുള്ള ശ്രമമാണെന്ന് അല്പമെങ്കിലും ചിന്തിക്കുന്നവർക്കെല്ലാം മനസ്സിലാകുന്ന കാര്യമാണ്. സർക്കാരിനുമുണ്ട് ഇക്കാര്യത്തിൽ ഒരു ഗൂഢോദ്ദേശ്യം. ശബരിമല വിധി നടപ്പിലാക്കാൻ അമിതാവേശവും തിടുക്കവും കാണിച്ച സംസ്ഥാനസർക്കാർ ആ വിധിക്ക് മുമ്പുണ്ടായ മലങ്കര സഭാക്കേസ് വിധി നടപ്പിലാക്കാൻ താല്പര്യമൊ കർത്തവ്യബോധമൊ പ്രകടമാക്കാത്തതിനു തക്കതായ കാരണം നൽകേണ്ട സന്ദർഭം അടുത്തുവരികയാണ്. അതിന് മറ്റൊരു മുടന്തൻ ന്യായം കൂടി ഉയർത്താനാവുമൊ എന്ന പരീക്ഷണത്തിലാണ് സർക്കാരിപ്പോൾ സഭാകേസ്സിൽ സർക്കാരിനെ കക്ഷിചേർത്തിട്ടില്ല എന്ന വരട്ടു

## ഉള്ളടക്കം



വാദം മുമ്പേ ഉള്ളതാണല്ലോ. അന്തിമമായ ഏതൊരു കോടതി വിധിയും നടപ്പിലാക്കേണ്ടത് സർക്കാരിന്റെ ചുമതലയാണ്. അതിനുള്ളതല്ലേ സർക്കാരിന്റെ നിയമ നിർവ്വഹണ (executive) വകുപ്പ്? അതിനല്ലാതെ മറ്റാർക്കാണ് കോടതിവിധികൾ നടപ്പിലാക്കുവാൻ അധികാരവും ബാധ്യതയുമുള്ളത്? പിറവം സെന്റ് മേരീസ് വലിയ പള്ളി സംബന്ധിച്ച കേസുൾപ്പെടെ എല്ലാ സഭാക്കേസ് വിധികളിലും ബന്ധപ്പെട്ട സർക്കാർ അധികാരികളോടാണ് അവ നടപ്പിലാക്കാൻ ആജ്ഞാപിച്ചിട്ടുള്ളത്. അവർ ഗവൺമെന്റിന്റെ ഭാഗമല്ലേ? പിന്നെങ്ങനെയാണ് ഗവൺമെന്റിന് ഇക്കാര്യത്തിൽ നിന്ന് ഒഴിഞ്ഞുമാറാൻ സാധിക്കുക? സുപ്രീം കോടതി അംഗീകരിച്ചിട്ടുള്ള സഭാഭരണഘടനയുടെ ഒറിജിനാലിറ്റി പരിശോധിക്കാൻ ആര് ആരെയാണ് ചുമതലപ്പെടുത്തിയിട്ടുള്ളത്? ഇല്ലെങ്കിൽ ഭരണഘടനയുടെ അസൽ ഹാജരാക്കാനുള്ള ആവശ്യത്തിന് എന്ത് ആധികാരികതയാണുള്ളത്? ബാലിശമായ വാദങ്ങളും ആവശ്യങ്ങളും ഉന്നയിച്ച് സ്വയം അവഹേളിതരാകാതിരിക്കാൻ സർക്കാരുൾപ്പെടെ എല്ലാവരും ശ്രമിക്കേണ്ടതാണ്. ഇതൊന്നും പ്രശ്നപരിഹാരത്തിനുള്ള ആത്മാർത്ഥതയായി കാണാനാവില്ല.

തെയോഫിലോസ് മെത്രാച്ചൻ പള്ളികളിലെങ്കിലും വേദപുസ്തക ഭാഗങ്ങൾ വായിക്കാറുണ്ടെന്നതു തീർച്ചയാണ്. ദു:ഖവെള്ളിയാഴ്ചത്തെ വായനയിൽ കുരിശിൽ കിടക്കുന്ന ക്രിസ്തുവിനോട് കൊലയാളികൾ ആവശ്യപ്പെടുന്ന ഒരു ഭാഗമുണ്ട്. "നീ ദൈവപുത്രനാണെങ്കിൽ കുരിശിൽ നിന്ന് ഇറങ്ങിവരിക. ഞങ്ങളും അതുകണ്ട് നിന്നിൽ വിശ്വസിക്കട്ടെ." ഇതുകേട്ട് ക്രിസ്തു വെള്ളിത്തിരയിലെ ഹീറോയെപ്പോലെ ചാടിയിറങ്ങി നെഞ്ചു വിരിച്ചു കാണിച്ചോ? ഇല്ലല്ലോ. അതുചെയ്താലും ആ കൂട്ടർക്ക് മനംമാറ്റംമുണ്ടാകില്ലെന്ന് ക്രിസ്തുവിനു നന്നായറിയാമായിരുന്നു. കാരണം, മരിച്ചു നാലു ദിവസമായ ലാസറിനെ കല്ലറയിൽ നിന്ന് വിളിച്ചുയർപ്പിച്ച് സഹോദരിമാർക്കൊപ്പമയച്ചത് നേരിൽ കണ്ടവരായിരുന്നു അവർ. അതുപോലെ 1934 ലെ സഭാഭരണഘടനയുടെ അസ്സൽ കാണുന്നയുടനെ എതിരാളികളുമായി ഐക്യപ്പെട്ടു സഭയിൽ സമാധാനം ഉണ്ടാക്കുന്നവരല്ല യാക്കോബായക്കാർ എന്നറിയാത്തവരാരുണ്ട്? അസ്സൽ കണ്ടുബോധ്യപ്പെട്ട് വിധി നടപ്പാക്കുകയല്ല സർക്കാരിന്റെ ഉദ്ദേശ്യമെന്നും എല്ലാവർക്കും അറിയാം. അല്ലെങ്കിൽതന്നെ ഭരണഘടന സമൂലം പഠിച്ച് അത് സഭയ്ക്കു മുഴുവൻ ബാധകമാക്കിയ സുപ്രിം കോടതിയോടല്ലേ അതിന്റെ കോപ്പി ആവശ്യപ്പെടേണ്ടത്? പരി. കാതോലിക്കാ ബാവയോടല്ലല്ലോ. അദ്ദേഹം ഒറിജിനൽ കാണിച്ചാൽ പോലും താർക്കികർ അംഗീകരിക്കുമൊ? തൽക്കാലം അംഗീകരിച്ചാൽ തന്നെ എത്രകാലത്തേക്കാണ്? ശ്രേഷ്ഠ കാതോലിക്കാപോലും 1934 ലെ ഭരണഘടനയോട് വിധേയത്വം അംഗീകരിച്ച്

*(ശേഷം 14-ാം പേജിൽ)*

# സഭ, വിശ്വാസം, മതസൗഹാർദ്ദം

(തുടർച്ച)

സഭാനേതൃത്വത്തിലുള്ളവർ വിഗ്രഹ വന്ദനയും പരദേവ ആരാധനയും നടത്തുന്നത് മത സൗഹാർദ്ദം ഊട്ടിയുറപ്പിക്കുന്നതിനാണ് എന്നതാണ് വിശദീകരണം. ഈ രീതിയിലുള്ള മതസൗഹാർദ്ദ ശ്രമത്തിന് ക്രിസ്തീയ വിശ്വാസപ്രകാരം നീതീകരണമില്ല എന്നത് കഴിഞ്ഞ ലക്കത്തിൽ വ്യക്തമാക്കിയിരുന്നു.

സ്വന്തം വിശ്വാസത്തെ നിഷേധിക്കാതെയും വിശ്വാസസമൂഹത്തെ ആശയക്കുഴപ്പത്തിലാക്കാതെയും ആയിരിക്കണം മതസൗഹാർദ്ദംശ്രമം നടക്കേണ്ടത്. സ്വന്ത വിശ്വാസം ഒറ്റുകൊടുത്ത് നടത്തുന്ന ഇതരമത പ്രീണനത്തിന് വേദശാസ്ത്ര അടിസ്ഥാനത്തിലുള്ള സാധൂകരണവും ഇടയത്ത ദൗത്യ പ്രകാരം നീതീകരണവും ഇല്ല. എന്നാൽ വിശ്വാസം ത്യജിച്ചും വിശ്വാസ സമൂഹത്തെ അവഗണിച്ചും നടത്തുന്ന ഇതര ദേവവന്ദന മതസൗഹാർദ്ദത്തിനെന്ന വാദം അത്ര നിർദോഷമാണ് എന്നും കരുതാനാവില്ല. ഇവയുടെ ലക്ഷ്യം മത സൗഹാർദ്ദമേയല്ല. നേരെ മറിച്ച് അവിശുദ്ധ രാഷ്ട്രീയ താത്പര്യങ്ങളും സ്വാർത്ഥ ലക്ഷ്യങ്ങളുമാണ് ഈ അവസരവാദ സമീപനങ്ങൾക്ക് പിന്നിൽ എന്നത് ഇവരുടെ സമീപകാല ചാഞ്ചാട്ടങ്ങൾ വിലയിരുത്തുന്ന ആർക്കും മനസ്സിലാകുന്ന കാര്യമാണ്. സഭയ്ക്ക് ഇതര മത പ്രസ്ഥാനങ്ങളുമായി നല്ല ബന്ധം സൃഷ്ടിക്കുവാൻ ആണ് ഇപ്രകാരം ചെയ്യുന്നത് എന്ന ഇവരുടെ ഭാഷ്യത്തിലെ കാപട്യം ഇത്തരക്കാരുടെ രാഷ്ട്രീയ പിന്നാമ്പുറം ചികഞ്ഞാൽ ആർക്കും വ്യക്തമാകും.

അതായത് സ്വാർത്ഥലാഭങ്ങൾക്ക് വേണ്ടി സഭയുടെ നന്മയ്ക്ക് എന്ന മേൽവിലാസത്തിൽ വിശ്വാസ സമൂഹത്തിന് സഹകരിക്കാൻ പറ്റാത്ത ചില രാഷ്ട്രീയ പ്രത്യയശാസ്ത്രങ്ങളും പ്രസ്ഥാനങ്ങളുമായി ബന്ധമുണ്ടാക്കാനുള്ള ചിലരുടെ പ്രീണനതന്ത്രമാണിവിടെ വെളിപ്പെടുന്നത്. ഇത് വിശ്വാസികളെ വഴിതെറ്റിക്കുവാനും സഭയെ പൊതു സമൂഹത്തിലും ഇതര സഭാ വിഭാഗങ്ങൾക്കിടയിലും ഒറ്റപ്പെടുത്താനും മാത്രം സഹായകമാകും. ഇത്തരം ശ്രമങ്ങളെ സഭയ്ക്ക് പിന്തുണയ്ക്കാനാവില്ല. അവ യെ പരസ്യമായി തള്ളിപ്പറയേണ്ട ബാധ്യത സഭയ്ക്കുണ്ട്. വ്യക്തിയുടെ സ്വാർത്ഥലാഭത്തിന് വേണ്ടി സഭയിലെ സ്ഥാനങ്ങൾ ദുരുപയോഗപ്പെടുത്തുമ്പോൾ ജാഗ്രത പുലർത്തേണ്ട വ്യക്തികളും സ്ഥാപനങ്ങളും സഭാധികാരികളും മൗനം പാലിക്കുന്നതിന് നീതീകരണവുമില്ല.

വ്യക്തിപരമായി ഏത് പാർട്ടിക്കു സമ്മതിദാനാവകാശം ഉപയോഗപ്പെടുത്തുന്നതിനും ഏത് രാഷ്ട്രീയ പാർട്ടി പ്രവർത്തകരുമായി സൗഹൃദം സൃഷ്ടിക്കുന്നതിനും സഭാ നേതാക്കന്മാർക്കും സ്വാതന്ത്ര്യമുണ്ട്. രാഷ്ട്രീയ പാർട്ടിക്കാരുടെ ആഭിമുഖ്യത്തിൽ നടത്തുന്ന രാഷ്ട്രീയേതര സമ്മേളനങ്ങളിൽ പങ്കെടുത്ത് സംസാരിക്കുന്നതിലും ആരും നെറ്റി ചുളിക്കേണ്ട കാര്യമില്ല. അതേസമയം സഭയ്ക്ക് അംഗീകരിക്കാനാവാത്ത പ്രത്യയശാസ്ത്രങ്ങളുടെ അടിസ്ഥാനത്തിൽ രൂപപ്പെട്ട രാഷ്ട്രീയ പ്രസ്ഥാനങ്ങളുമായി സമ്പർക്കങ്ങൾ നടത്തുന്ന സഭാ നേതാക്കന്മാരെപ്പറ്റി ആശങ്കയുണ്ടാകേണ്ടതുണ്ട്. എന്നാൽ സഭാ നേതാക്കൾക്കോ സമിതികൾക്കോ അങ്ങനെയൊന്നും ഉണ്ടാകുന്നില്ല എന്നതിൽ ദുരൂഹതയുണ്ട്. ഇത്തരം പ്രവർത്തനങ്ങളെ തമസ്കരിക്കുവാനോ, എന്തിന്, മഹത്വീകരിക്കുവാനോ പോലും ഉള്ള ശ്രമമാണ് നേതൃത്വ സമൂഹത്തിൽ തന്നെ കാണുന്നത്. ഈ സമീപനത്തിൽ പ്രബുദ്ധരായ വിശ്വാസികൾക്ക് ഏറെ പ്രതിഷേധം ഉണ്ട്. ജനത്തിന്റെ നിശബ്ദത അമർഷസൂചകമാണ് എന്ന് സഭാ നേതാക്കൾ ധരിച്ചാൽ നല്ലതാണ്.

ക്രൈസ്തവ സഭകൾക്ക് അംഗീകരിക്കുവാൻ ആവാത്ത രാഷ്ട്രീയ പ്രത്യയശാസ്ത്രവും പ്രവർത്തന ശൈലിയുമാണ് ഭാരതീയ ജനതാ പാർട്ടിക്കുള്ളത്. ഈ രാഷ്ട്രീയ പ്രസ്ഥാനത്തെ പ്രീതിപ്പെടുത്തുവാനായിട്ടാണ് ശില്പവിഗ്രഹ സേവയും അന്യദേവാരാധനയുമെല്ലാം നടത്തുന്നത്. അല്ലാതെ ഹിന്ദു മതത്തെ ആദരിക്കുവാനല്ല. ഭാരതീയ ജനതാ പാർട്ടിയും ഹിന്ദു ധർമ്മവുമായി ഒരു പുലബന്ധവുമില്ല എന്നത് ഏതൊരു ശിശുവിനുമറിയാം. അതു കൊണ്ടാണ് സന്യാസിയായ ശ്രീ അഗ്നിവേശ് ഉൾപ്പെടെ ഈ പ്രസ്ഥാനത്തെ നഖശിഖാന്തം എതിർക്കുന്നത്. ഇന്ത്യ ഒരു മതേതര രാഷ്ട്രമായി തുടരണമെന്നാഗ്രഹിക്കുന്ന ജനാധിപത്യ വിശ്വാസികൾ എല്ലാം ഈ രാഷ്ട്രീയ ആശയത്തെയും പ്രസ്ഥാനത്തെയും വിമർശിക്കുന്നു. കൂടാതെ ഇന്ത്യയിലെ മത-സാംസ്കാരിക-ജാതീയ ന്യൂനപക്ഷ

ങ്ങൾ എല്ലാവർക്കും ഇതേ സമീപനമാണ് ഉള്ളത്. ഈ സാഹചര്യത്തിൽ ഭരണകക്ഷിയിൽ നിന്ന് എന്തെങ്കിലും സൗജന്യങ്ങൾ കിട്ടുവാൻ വേണ്ടി സഭയുടെയും പ്രബുദ്ധസമൂഹത്തിന്റെയും നിലപാടുകൾ അവഗണിക്കുന്ന സഭാ നേതൃത്വത്തിലെ വിവരദോഷികളുടെ ശ്രമം സഭയെ സമൂഹത്തിൽ വീണ്ടും ഒറ്റപ്പെടുത്താനേ സഹായിക്കൂ എന്ന് ഓർക്കണം.

ഭാരതീയ ജനതാ പാർട്ടിയുടെ ദേശീയത സങ്കൽപവും മലങ്കര സഭയുടെ ദേശീയതയും ബന്ധിപ്പിച്ചാണ് ഇത്തരം സഭാ നേതാക്കന്മാർ ജനത്തിന്റെ കണ്ണിൽ പൊടിയിടുന്നത്. മലങ്കര സഭയ്ക്ക് തദ്ദേശീയമായ ഭരണസംവിധാനം ഉണ്ട് എന്ന കാര്യത്തിൽ മാത്രമെ ദേശീയത ഉള്ളൂ. വിശ്വാസം, അനുഷ്ഠാനം, ആരാധനാക്രമം വേദശാസ്ത്രം എന്നിവയിലൊന്നും ദേശീയത കടന്നുവരാൻ ഈ സഭയുടെ നേതാക്കന്മാർ ഒരു കാലത്തും അനുവദിച്ചിട്ടില്ല. ഭരണകാര്യത്തിൽ മാത്രമെ ദേശീയത പറയാനാവൂ.

അത് ദേശീയതയിലുപരി പ്രാദേശികതയാണ്. എന്നാൽ ഭാരതീയ ജനതാ പാർട്ടി പ്രതിനിധീകരിക്കുന്നത് ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിലൂടെ രൂപം കൊണ്ട മതനിരപേക്ഷ ദേശീയതയല്ല. നേരെ മറിച്ച് മതാധിഷ്ഠിത തീവ്ര ദേശീയത അഥവാ വർഗ്ഗീയതയാണ്. ഈ ദേശീയതയെ ഓർത്തഡോക്സ് സഭയുടെ ദേശീയതയുമായി ബന്ധിപ്പിക്കാൻ സഭാ നേതാവ് നടത്തുന്ന ശ്രമം ശുദ്ധ അസംബന്ധമാണ് എന്ന് മാത്രമേ പറയാനാവൂ.

ഗാന്ധിജിയുടെ നേതൃത്വത്തിൽ ഇന്ത്യയിൽ രൂപപ്പെട്ട സെക്കുലർ ദേശീയതയുമായി സഹകരിക്കേണ്ടവരാണ് ഇന്ത്യയിലെ ക്രിസ്ത്യാനികൾ. അവർക്ക് ബി.ജെ.പിയുടെ ജാതി ദേശീയത ആ ശയപരമായി അതിന് വിരുദ്ധമായ പ്രതിഭാസമായി തിരിച്ചറിയുവാനും അതിനോട് നിസ്സഹകരിക്കുവാനും കഴിയേണ്ടതുണ്ട്. ഇന്ത്യയുടെ വിഭജനകാലത്ത് ഇസ്ലാമികതയുടെ പേരിൽ മുഹമ്മദാലി ജിന്ന രാഷ്ട്രീയനേട്ടം ഉണ്ടാക്കിയ അതേ തന്ത്രമാണ് ഇന്ന് ബി.ജെ.പി ഹിന്ദുവിശ്വാസത്തിന്റെ പേരിൽ പയറ്റുന്നത്. ഇവരുടെ ഹിന്ദുത്വയ്ക്ക് ഹിന്ദുധർമ്മവുമായി യാതൊരു ബന്ധവും ഇല്ല എന്ന് നാം മനസ്സിലാക്കണം. എങ്കിലേ സഭാനേതാക്കളുടെ രാഷ്ട്രീയ വഞ്ചനയിൽ വീഴാതിരിക്കൂ.

ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിൽ കോൺഗ്രസ് പ്രസ്ഥാനത്തിലൂടെ രൂപപ്പെട്ട സെക്കുലർ ദേശീയതയ്ക്ക് ബദലായി ഗോവൾക്കരും സവർക്കരും രൂപപ്പെടുത്തിയ വർഗ്ഗീയ ദേശീയത പ്രതിനിധാനം ചെയ്യുന്ന RSS, വിശ്വഹിന്ദു പരിഷത്തുകൾ പിന്തുണയ്ക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്ന രാഷ്ട്രീയ പ്രസ്ഥാനമാണ് ഭാരതീയജനതാദൾ എന്നത് ആർക്കുമറിയാം. ഹിന്ദുത്വ ഐഡിയോളജി പ്രകാരമുള്ള ഒരു ഹിന്ദുരാഷ്ട്ര സ്ഥാപനമാണ് ഇവരുടെ ലക്ഷ്യം. മത-സാംസ്കാരിക-ബഹുലത അംഗീകരിക്കാത്ത, എല്ലാ സാമൂഹ്യവൈവിധ്യരൂപങ്ങളും നിരാകരിക്കുന്ന സവർണ്ണ-ബ്രാഹ്മണ ധാര മാത്രം ആധികാരികമെന്ന് ചിന്തിക്കുന്ന ഈ പ്രത്യയശാസ്ത്രപ്രകാരം ഹിന്ദു രാഷ്ട്രം രൂപപ്പെടുന്നതോടെ ഇവിടെ ജനാധിപത്യവും, സ്വാതന്ത്ര്യവും മതനിരപേക്ഷതയും അവസാനിക്കും എന്ന് ഓർക്കുക. R.S.S. ആദർശ പ്രകാരമുള്ള ഒരു ഹിന്ദുരാഷ്ട്രം നിലവിൽ വന്നാൽ ഇവിടുത്തെ മത-സംസ്കാര-ഭാഷ ന്യൂനപക്ഷങ്ങൾ ചതഞ്ഞരഞ്ഞ് ഇല്ലാതെയാകുമെ ന്ന് പ്രീണനത്തിന്റെ വക്താക്കൾ മനസ്സിലാക്കിയാൽ നല്ലത്.

ഭാരതീയജനതാ പാർട്ടി ഉയർത്തുന്ന ദേശീയത ഇന്ത്യൻ ഭരണഘടനയിൽ പ്രതിഫലിക്കുന്ന മതേതര കാഴ്ചപ്പാടിനും ഇന്ത്യൻ ഭരണഘടനാ വ്യവസ്ഥ പ്രതിനിധാനം ചെയ്യുന്ന ജനാധിപത്യ ക്രമത്തിനും നിരക്കുന്നതല്ല. ഹിന്ദുത്വ ആശയം അവമതിക്കുന്ന മത-സാംസ്കാരിക പാരമ്പര്യങ്ങളെ നിർമ്മാർജ്ജനം ചെയ്യുന്നതിനുള്ള ശ്രമം ചെറുക്കപ്പെടേണ്ടതാണ്. ഇന്ത്യൻ സംസ്കാരത്തിന്റെ തന്നെ ചരിത്രാതീത കാലം മുതൽക്കുള്ള ഉദാരസമീപനമാണ് വർഗ്ഗീയതയുടെയും ഹിന്ദുത്വാധിഷ്ഠിത ദേശീയ-മതാധിപത്യത്തിന്റെയും കാൽക്കീഴിലെത്തുന്നത്. ഏകശില മത സംസ്കാരാധിപത്യം സ്ഥാപിക്കുവാനുള്ള ഈ നീക്കത്തെ ക്രിസ്തീയസഭയ്ക്ക് എന്നല്ല ഒരു ജനാധിപത്യ സമൂഹത്തിനും അംഗീകരിക്കാനാവില്ല. ജനാധിപത്യം എന്നത് ഭൂരിപക്ഷ വർഗ്ഗീയാധിപത്യം അല്ലല്ലോ. ന്യൂനപക്ഷ-ഭാഷാ-മത-സംസ്കാരങ്ങളുടെ നിലനിൽപ്പ്, തുല്യതാ-സ്വാതന്ത്ര്യ സംരക്ഷണങ്ങളാണ് ഭരണഘടനപ്രകാരം ജനാധിപത്യ സംവിധാനത്തിൽ ഉറപ്പ് വരുത്തേണ്ടത്. സർവ്വ-ധർമ്മ-സമഭാവന എന്ന ശ്രേഷ്ഠമായ ഭാരതീയ സിദ്ധാന്തം തകർക്കാനുള്ള നീക്കത്തെ എതിർക്കാതിരിക്കുവാൻ രാഷ്ട്രത്തിന്റെ ഭാവിയെ പറ്റി ചിന്തയുള്ള ഇന്ത്യൻ പൗരനാവില്ല. ഇന്ത്യൻ ജനാധിപത്യ വ്യവസ്ഥ വിഭാവനം ചെയ്യുന്ന സ്വതന്ത്ര സമൂഹത്തിൽ ജനസംഖ്യയുടെ അടിസ്ഥാനത്തിൽ ഭൂരിപക്ഷ മതത്തിനോ, വർഗ്ഗത്തിനോ ആധിപത്യാവകാശം നൽകുന്നില്ല പ്രത്യുത, ആദരവും അംഗീകാരവും എല്ലാ വിഭാഗങ്ങൾക്കും ഒരുപോലെ ലഭ്യമാക്കുകയാണ്. അതുവഴിയാണ് മതസൗഹാർദ്ദവും വളരുന്നത്.

വർഗ്ഗീയ-ഫാസിസ്റ്റ് പ്രവണതകൾ പ്രബലമാക്കുന്നതാണ് ഇന്നത്തെ

രാഷ്ട്രീയ-സാമൂഹ്യ പരിസരം. ഇതാണ് ചെറുക്കപ്പെടേണ്ടത്. ഇത് സഭയുടെ ബാധ്യത കൂടിയാണ്. അയോദ്ധ്യയിൽ രാമക്ഷേത്രം പണിയുക ഭരണകക്ഷിയുടെ നടപ്പിലാക്കേണ്ട കാര്യപരിപാടി പട്ടികയിൽ മുൻഗണനയോടെ കയറിവരുന്നു. ഇതിഹാസകഥാപാത്രങ്ങൾ ചരിത്രത്തിന്റെ ഭാഗമാകുന്നു. നൂറ്റാണ്ടുകളായി നിലനിന്ന് വന്നിരുന്ന പള്ളി അതിന്റെ പേരിൽ ഏതാനും വർഷങ്ങൾക്ക് മുമ്പ് തകർത്ത് തരിപ്പണമാക്കിയ സംസ്ക്കാര ശൂന്യത ഇവിടെ സ്മരിക്കുക. സാമൂഹ്യ-സാംസ്ക്കാരിക വിദ്യാഭ്യാസ രംഗത്തെ ശ്രദ്ധിക്കപ്പെട്ട ഉത്പതിഷ്ണുക്കൾ കൊല്ലപ്പെടുകയാണ്. എം.എം.കുൽബർ ഗി, നരേന്ദ്ര ദബോൽക്കർ, ഗോവിന്ദ പൻസാരെ, ഗൗരിലങ്കേഷ് തുടങ്ങിയ പ്രബുദ്ധരായ ദേശ സ്നേ ഹികൾ ഈ വർഗീയ ദേശീയതയുടെ ആധിപത്യത്തിൽ തെളിവുകൾ അവശേഷിപ്പിക്കാതെ നിർ മ്മാർജ്ജനം ചെയ്യപ്പെട്ടു. ഹിന്ദുത്വ വർഗീയ ഐഡിയോളജിയുമായി കൊമ്പ് കോർത്തതിനാലാണ് ഇ വർക്ക് സാക്ഷി മരണം പ്രാപിക്കേ ണ്ടി വന്നത് എന്നത് ആരും നിഷേധിക്കുമെന്ന് തോന്നുന്നില്ല. ഗുജറാത്തിൽ ആയിരക്കണക്കിന് ആളുകൾ കൊല്ലപ്പെട്ടതിന്റെ ശേഷം മതധ്രുവീകരണത്തിലൂടെയും ഹിന്ദുത്വ ദേശീയതയുടെ പ്രാബല്യം വഴിയും സംസ്ഥാനത്ത് രാഷ്ട്രീയ ലാഭം ഉണ്ടാക്കാൻ സാധിച്ചതിലുള്ള അനുഭവത്തിന്റെ പിൻബലത്തോടെ ഇൻഡ്യ മുഴുവനും ഈ പരീക്ഷണം നടത്തി അധികാരത്തിൽ തുടരുവാൻ ശ്രമിക്കുന്ന രാഷ്ട്രീയ പ്രസ്ഥാനത്തെയാണ് വിവരദോഷികളായ സഭാ നേതാക്കന്മാർ പിന്തുണയ്ക്കുന്നതും രാഷ്ട്രീയ നേട്ടം സൃഷ്ടിക്കാൻ ശ്രമിക്കുന്നതും.

ജനാധിപത്യ സ്ഥാപനങ്ങളുടെ ഉപയോഗപ്പെടുത്തൽ അവഗണിക്കപ്പെടുന്നു. ഭരണഘടനയുടെ ഉറപ്പുകൾ കാറ്റിൽ പറത്തപ്പെടുന്നു. കാശ്മീർ വിഷയത്തിൽ ഭരണഘടനാ ഉറപ്പുകൾ പിഴുതെറിഞ്ഞ് രാഷ്ട്രങ്ങൾ വിശ്വാസ്യതയും ജനാധിപത്യ മൂല്യങ്ങളും നഷ്ടപ്പെടുത്തുന്നു. ആയുധ പന്തയം വികസനമായി വ്യവഹരിക്കപ്പെടുന്നു. ഇതൊക്കെ വ്യക്തിനേട്ടങ്ങളന്വേഷിക്കുന്ന നേതാക്കന്മാർ ഉൾപ്പെടെയുള്ള ക്രൈസ്തവർ രാഷ്ട്രീയ വിവേചനത്തോടെ ചിന്തിക്കുന്നത് നല്ലതാണ്. സഭയുടെ തന്നെ ഭരണഘടന നൽകുന്ന ജനാധിപത്യ ക്രമങ്ങളും സ്ഥാപനങ്ങളും ഒഴിവാക്കി ഭരണം ആസ്വദിക്കുകയും, അടിസ്ഥാന ക്രൈസ്തവ ദർശനവും, ആധ്യാത്മിക മൂല്യങ്ങളും, സഭയുടെ ഭാവി യും അവഗണിക്കുകയും ചെയ്യുന്നതിൽ സൗകര്യം കണ്ടെത്തുകയും ചെയ്യുന്ന സഭാനേതാക്കളും സഭാപ്രവർത്തകരും സഭയിൽ വർദ്ധിക്കുമ്പോൾ ഇതൊക്കെ സംഭവിക്കുക തികച്ചും സ്വാഭാവികമാണ് എന്ന് വിസ്മരിക്കുന്നില്ല. ഇന്ന ത്തെ രാഷ്ട്രീയത്തെയും അത് ഉയർത്തി കാണിക്കുന്ന വർഗ്ഗീയ ദേശീയത, ഹിന്ദു രാഷ്ട്രവാദം, സൈനികവത്കരണം, ഏകാധിപത്യ പ്രവണത തുടങ്ങിയവയെ ക്രൈസ്തവ നേതാക്കൾ പിന്തുണയ്ക്കുന്നത് ഉത്കണ്ഠയോടെ മാത്രമെ നോക്കിക്കാണാനാവൂ.

അതായത് വിഗ്രഹവണക്കവും, അന്യ ദേവസ്ഥാനത്ത് നേർച്ചയുമെല്ലാം നടത്തുന്നുവെന്ന് പറയുന്നത് അതിലുള്ള വിശ്വാസം കൊണ്ടാണ് എന്ന് പറയാൻ കഴിയുന്നില്ല. സ്വാർത്ഥ ലക്ഷ്യം അന്വേഷിക്കുന്നവർ നടത്തുന്ന അഭിനയമാണിവ. അടിസ്ഥാന ആർജ്ജവം (integrity) ഇല്ലാത്തവർ സഭയുടെ ഉന്നത തലങ്ങളിൽ എത്തുമ്പോൾ സഭയ്ക്ക് നഷ്ടപ്പെടുന്നത് നിയോഗ ബോധമാണ്. ഹിന്ദുത്വയുടെ പേരിലുള്ള തീവ്രവർഗ്ഗീയതയ്ക്ക് വളം വെയ്ക്കുകയും സ്വന്ത വിശ്വാസം ആപേക്ഷികമാക്കുകയും ജനത്തിന് ഇടർച്ച വരുത്തുകയുമാണ് കപട നേതാക്കൾ ചെയ്യുന്നത്. വ്യക്തിത്വവും, ചിന്താശേഷിയും ജനാധിപത്യബോധവും, വിശ്വാസദാർഢ്യവും ഇല്ലാത്തവർക്ക് മാത്രമെ വികല രാഷ്ട്രീയ വിഭാഗത്തിന്റെ ചട്ടുകമാകാൻ കഴിയൂ എന്ന് ജനമെങ്കിലും ചിന്തിക്കേണ്ടതാണ്. എങ്കിലേ ഇത്തരം വിടുവായ് പറച്ചിലിന് അന്ത്യം ഉണ്ടാവുകയുള്ളൂ. മതേതരത്വവും മത സാംസ്കാരിക ബഹുലതയും ജനാധിപത്യവും നിലനിൽക്കുവാൻ ആഗ്രഹിക്കുന്ന പ്രസ്ഥാനങ്ങളുടെ ശ്രമങ്ങൾക്ക് കഴുത്തിൽ കത്തിയിറക്കാൻ ശ്രമിക്കുന്ന ഇവർ ജനാധിപത്യ വിശ്വാസികൾക്കും സഭയ്ക്കും അപമാനവും ജനാധിപത്യത്തിന് ഭീഷണിയുമാണ് സൃഷ്ടിക്കുന്നത് എന്നത് ഉത്തരവാദിത്തപ്പെട്ടവർ ചിന്തിക്കേണ്ടതാണ്.

ജനാധിപത്യ സംവിധാനത്തിൽ സഭയ്ക്ക് നിഷ്ക്രിയമായിരിക്കുവാൻ ആകില്ല. ജനാധിപത്യത്തിന്റെ സുഗമമായ നിലനിൽപ്പിന് സഭയ്ക്ക് നിർണ്ണായ ഉത്തരവാദിത്തങ്ങൾ ഉണ്ട്. സമൂഹത്തിൽ നീതിയും ന്യായവും പുലരുവാനും അക്രമവും അനീതിയും നിയന്ത്രിക്കുവാനുമുള്ള നിയോഗത്തിൽ നിന്ന് മത പ്രസ്ഥാനമെങ്കിലും സഭയ്ക്ക് ഒഴിഞ്ഞു നിൽക്കാനാവുമോ?. രാജ്യത്ത് ശുദ്ധമായ ജനാധിപത്യ നിർവ്വഹണ പ്രക്രിയയിൽ സഭയും പങ്കുചേരുകയും ജനാധിപത്യമൂല്യങ്ങൾ പുലരുവാൻ സഹകരിക്കുകയും രാഷ്ട്രത്തിന്റെ ജനാധിപത്യ നിർമ്മിതിയിൽ പിന്തുണക്കുകയുമാണ് വേണ്ടത്.വി മർശനാത്മക-തത്വാധിഷ്ഠിത ബന്ധമാണ്

# ശ്രദ്ധിക്കപ്പെടേണ്ട രേഖ

**ബിഷപ്പ് ജോസഫ് പാംപ്ലാനി**
ചെയർമാൻ, സിറോ മലബാർ മീഡിയാ കമ്മീഷൻ

*[കത്തോലിക്കാ സഭയിൽ സമീപ കാലത്ത് ഒരു പ്രശ്നമുണ്ടായപ്പോൾ അത് പരിഹരിക്കാനായി സുന്നഹദോസും സഭാ സമിതികളും എത്ര മാത്രം ആത്മവിമർശനത്തോടും അനുതാപത്തോടും കൂടിയാണ് വിഷയത്തെ സമീപിച്ചത് എന്ന് വ്യക്തമാക്കുന്ന രേഖ ചുവടെ ചേർക്കുന്നു. മലങ്കര സഭയിൽ ഇതിലും ഗുരുതരമായ പ്രശ്നങ്ങളും സഭാ വിഷയങ്ങളും നിലനിൽക്കുമ്പോൾ അവ എപ്പിസ്കോപ്പൽ സിനഡിൽപ്പോലും പരിഹാരം കണ്ടെത്തുന്നതിനായി ദൈവാശ്രയത്തോടെ അന്വേഷണങ്ങൾ നടക്കുന്നില്ല എന്നറിയുന്നു. ഈ സാഹചര്യത്തിൽ ഈ രേഖ സഭാ നേതൃത്വത്തിന്റെ പുനർവിചിന്തനത്തിന് പ്രേരകമാകുമെന്ന് ആശിക്കുന്നു. മാനേ. എഡിറ്റർ]*

### സിനഡനന്തര പത്രക്കുറിപ്പ്

എറണാകുളം-അങ്കമാലി അതിരൂപതയിലെ ഭൂമിവിവാദം, വ്യാജരേഖ കേസ്, അതിരൂപതയിലെ ഭരണനിർവ്വഹണം കൂടുതൽ കാര്യക്ഷമമാക്കാനുള്ള ക്രമീകരണങ്ങൾ, അതിരൂപതയിൽ സംഭവിച്ച അച്ചടക്ക ലംഘനങ്ങൾ തുടങ്ങിയ വിഷയങ്ങളാണ് പ്രധാനമായും ഈ സിനഡിൽ ചർച്ച ചെയ്തത്. ഓരോ വിഷയത്തിലും സിനഡു പിതാക്കന്മാർ എല്ലാവരും തങ്ങളുടെ അഭിപ്രായങ്ങൾ ഹൃദയം തുറന്ന് പങ്കുവച്ചത് വലിയ കൃപയുടെ നിമിഷങ്ങളായിരുന്നു. സഭാഗാത്രത്തിലെ പ്രതിസന്ധികളിൽ വേണ്ട രീതിയിൽ ഇടപെട്ട് യഥാസമയം പരിഹരിക്കാൻ കഴിയാതിരുന്നതിലും ദൈവജനത്തിന് സുവിശേഷാധിഷ്ഠിത സാക്ഷ്യം നൽകുന്നതിൽ വീഴ്ച വന്നതിലും സിനഡു പിതാക്കന്മാരായ ഞങ്ങൾക്ക് പറ്റിയ തെറ്റ് ദൈവത്തിനും ദൈവജനത്തിനും മുമ്പിൽ എളിമയോടെ ഏറ്റുപറഞ്ഞ് മാപ്പ് ചോദിക്കുന്നു.

### ഭൂമിവിവാദം

എറണാകുളം-അങ്കമാലി അതിരൂപതയിലെ ഭൂമിയിടപാടുമായി ബന്ധപ്പെട്ട് ഉയർന്നുവന്ന വിവാദങ്ങൾ കഴിഞ്ഞ രണ്ടുവർഷത്തിലധികമായി സഭയെ ആഴത്തിൽ മുറിവേൽപ്പിച്ചു കൊണ്ടിരിക്കുകയാണ്. ആരോപണങ്ങൾ ഉന്നയിക്കപ്പെട്ടത് സീറോ മലബാർ സഭയുടെ പിതാവും തലവനുമായ മേജർ ആർച്ചു ബിഷപ്പിനെതിരേയാണ് എന്നത് പ്രതിസന്ധികളെ കൂടുതൽ ഗുരുതരമാക്കി. ഭൂമിവിവാദവുമായി ബന്ധപ്പെട്ട വിവിധ പഠനങ്ങളും വിലയിരുത്തലുകളും സിനഡിൽ വിശദമായി ചർച്ച ചെയ്യുകയുണ്ടായി.

വിവാദമായ ഭൂമി ഇടപാടിൽ അതിരൂപതയിലെ കാനോനിക സമിതികളുടെയും സഹായ മെത്രാന്മാരുടെയും മെത്രാപ്പോലീത്തയുടെയും കൂട്ടായ ഉത്തരവാദിത്തത്തിൽ വീഴ്ചകളുണ്ടായിട്ടുണ്ട് എന്ന് സിനഡ് മനസ്സിലാക്കുന്നു. വിവിധ പഠനങ്ങളുടെ വെളിച്ചത്തിൽ വ്യക്തമാകുന്നത് കർദ്ദിനാളോ സഹായ മെത്രാന്മാരോ, അതിരൂപതയിലെ വൈദികരോ ഭൂമിയിടപാടുമായി ബന്ധപ്പെട്ട് യാതൊരുവിധ സാമ്പത്തിക നേട്ടവും ഉണ്ടാക്കിയിട്ടില്ല എന്നാണ്. ഇടനിലക്കാർ റിയൽ എസ്റ്റേറ്റ് രീതിയിൽ സാമ്പത്തിക നേട്ടം മുന്നിൽ കണ്ടു പ്രവർത്തിച്ചത് യഥാസമയം കണ്ടെത്താനോ നടപടികൾ എടുക്കാനോ അതിരൂപതാ നേതൃത്വത്തിനോ കാനോനിക സമിതികൾക്കോ കഴിഞ്ഞില്ല എന്നതാണ് യാഥാർത്ഥ്യം. ഇതിനുവേണ്ടി നിയോഗിക്കപ്പെട്ടിരുന്ന വൈദികർ തങ്ങളുടെ ഉത്തരവാദിത്വത്തിൽ സാരമായ വീഴ്ച വരുത്തിയിട്ടുണ്ട്. ഉത്തരവാദപ്പെട്ടവരുടെ ശ്രദ്ധക്കുറവും ഇടനിലക്കാരുടെ അന്യായമായ ലാഭേച്ഛയും മൂലം അതിരൂപതയുടെ വസ്തുക്കൾ നഷ്ടപ്പെട്ട് പോകുമോ എന്നോർത്ത് അതിരൂപതയിലെ വൈദികരും സന്യസ്തരും അൽമായരും പ്രകടിപ്പിച്ച വികാരങ്ങൾ

---

സഭയ്ക്ക് രാഷ്ട്രീയവുമായി ഉണ്ടാകേണ്ടത്. വ്യക്തിപരമായി രാഷ്ട്രീയ സംവിധാനത്തിൽ നിന്ന് നേട്ടം ഉണ്ടാക്കാനും സഭയ്ക്ക് അപമാനം ഉണ്ടാക്കുവാനും സഭാജനങ്ങൾക്കിടയിൽ ആശയക്കുഴപ്പം സൃഷ്ടിക്കുവാനും സഭാവിശ്വാസത്തെ വിപണന ചരക്ക് ആക്കുവാനുമുള്ള പ്രവണത എവിടെ നിന്നായാലും ചെറുക്കപ്പെടേണ്ടതാണ്. അതിന് നേതൃത്വത്തിലുള്ളവർക്ക് വിശ്വാസധാർഢ്യവും സൈദ്ധാന്തിക വിഷയങ്ങളിൽ ആശയ വ്യക്തതയും വിവേചനബുദ്ധിയും സഭയോട് ആത്മാർത്ഥതയും ഉണ്ടായിരിക്കണം. ഇതില്ലാതെ നേതൃത്വത്തിലെത്തിയവരെ പറ്റി എന്തുപറയാൻ എന്ന മറുചോദ്യം ഉണ്ടാകാം. സഹതപിക്കുവാൻ സാധിക്കും, അല്ലാതെ എന്തു പറയാൻ! തൻ പ്രമാണിത്തം ചമഞ്ഞ് സമൂഹത്തിൽ വിദൂഷക വേഷം കെട്ടുന്നവരെയും, അവരുടെ സംരക്ഷകരെയും കണ്ടാസ്വദിക്കുവാൻ ദൈവം നമുക്ക് നർമ്മബോധം നൽകട്ടെ എന്ന് പ്രാർത്ഥിക്കാം.

സസ്നേഹം,

നിങ്ങളുടെ
അത്താനാസ്യോസ് തോമസ്
മെത്രാപ്പോലീത്ത

ഞങ്ങൾ മനസ്സിലാക്കുന്നു. ഭൂമി ഇടപാടിലൂടെ അതിരൂപതയ്ക്ക് നഷ്ടം വന്നിട്ടുണ്ടെങ്കിൽ അത് ശാസ്ത്രീയമായ പഠനങ്ങളിലൂടെ കണ്ടെത്തേണ്ടതും വീണ്ടെടുക്കേണ്ടതുമാണ്. എറണാകുളം-അങ്കമാലി അതിരൂപതയിൽ നിയമിതനായ മെത്രാപ്പോലീത്തൻ വികാരി നെതൃത്വമെടുത്ത് സ്ഥിരം സിനഡ് അംഗങ്ങളുടെ സഹായത്തോടെ ഇതിനായി സമയബന്ധിതമായി പരിശ്രമിക്കുന്നതാണ്. ഭൂമി വിവാദത്തിന് ശാശ്വതമായ ഒരു പരിഹാരമുണ്ടാക്കുവാനായി സിനഡ് നേതൃത്വം നൽകുന്ന കർമ്മപദ്ധതികളോട് എല്ലാവരും ആത്മാർത്ഥമായി സഹകരിക്കണമെന്ന് ഞങ്ങൾ അഭ്യർത്ഥിക്കുന്നു. മുൻവിധികൾ തുറന്ന മനസ്സോടെ, അതിരൂപത ഒരു കുടുംബമാണ് എന്ന ചിന്തയോടെ, പരിശ്രമിച്ചാൽ ഈ പ്രതിസന്ധിയെ തരണം ചെയ്യാൻ നമുക്ക് കഴിയും. അതിന് ആവശ്യമായ എല്ലാ നടപടിക്രമങ്ങൾക്കും ഈ സിനഡ് പ്രതിജ്ഞാബദ്ധമാണ്.

### വ്യാജരേഖാ വിവാദം

ഭൂമി ഇടപാടുമായി ബന്ധപ്പെട്ട ഓരോപണങ്ങളെ സാധൂകരിക്കുന്ന തരത്തിലുള്ള ചില വ്യാജരേഖകളും പ്രത്യക്ഷപ്പെട്ടു എന്നത് ഏറെ ദൗർഭാഗ്യകരമാണ്. ഈ വ്യാജരേഖകളുടെ യഥാർത്ഥ ഉറവിടം കണ്ടെത്തുവാനായി സിനഡിന്റെ അംഗീകാരത്തോടെ നൽകിയ കേസിൽ അഭിവന്ദ്യ മാർ ജേക്കബ്ബ് മനത്തോടത്ത് ബഹു. പോൾ തേലക്കാട്ടച്ചനും പ്രതിചേർക്കപ്പെട്ടത് വ്യാജരേഖാ കേസിന് പുതിയ മാനങ്ങൾ നൽകി. സിനഡിനു വേണ്ടി പരാതി നൽകിയ വൈദികന്റെ മൊഴിക്ക് വിരുദ്ധമായി പ്രതിചേർക്കപ്പെട്ട ഇവരെ പ്രതിപട്ടികയിൽ നിന്നും ഒഴിവാക്കാൻ പരാതിക്കാരൻ CrPC 164 വകുപ്പ് പ്രകാരം മജിസ്ട്രേറ്റിനു മുമ്പിൽ മൊഴി നൽകിയിട്ടുണ്ട്. ഈ കേസിനോടനുബന്ധിച്ച് പരാതിക്കാരന്റേതായി നിയമപരമായി നിലനിൽക്കുന്ന ഏക മൊഴി ഇതുമാത്രമാണ്. ഈ കേസിൽ സിനഡിനു വേണ്ടി നൽകിയ പരാതിയിൽ ഇവരെ പ്രതിപ്പട്ടികയിൽ ഉൾപ്പെടുത്താൻ സിനഡ് ഉദ്ദേശിച്ചിരുന്നില്ല എന്ന നിലപാട് ഔദ്യോഗികമായി ആവർത്തിക്കുന്നു. പരാതിയിൽ ഉന്നയിച്ച വസ്തുക്കൾക്ക് വിരുദ്ധമായി വ്യത്യസ്ത പ്രഥമവിവര മൊഴികൾ (FIS) പോലീസ് ഹാജരാക്കിയതിനു പിന്നിൽ ചില സഭാവിരുദ്ധ ബാഹ്യശക്തികളുടെ ഇടപെടൽ ഉണ്ട് എന്ന് സിനഡ് സംശയിക്കുന്നു. ഈ കേസുമായി ബന്ധപ്പെട്ട് എറണാകുളം-അങ്കമാലി അതിരൂപതയിലെ വൈദികരോ അൽമായരോ അകാരണമായി അപമാനിക്കപ്പെട്ടിട്ടുണ്ടെങ്കിൽ അവരുടെ ദു:ഖത്തിൽ സിനഡു പിതാക്കന്മാർ പങ്കുചേരുന്നു. വ്യാജരേഖയുടെ യഥാർത്ഥ ഉറവിടം കണ്ടെത്തണം എന്ന ലക്ഷ്യത്തിലുറച്ചു നിൽക്കുമ്പോഴും ഈ കേസുമായി ബന്ധപ്പെട്ട് അന്യായമായി ആരും പീഡിപ്പിക്കപ്പെടരുതെന്ന് സിനഡിന് നിർബന്ധമുണ്ട്. ഇക്കാര്യത്തിൽ നിയമപരമായി സാധ്യമായ ഇടപെടലുകൾ നടത്തുന്നതാണ്.

### അച്ചടക്ക ലംഘനം

വിവാദങ്ങൾക്കിടയിലും സഭയുടെ പൊതു നന്മയെ മുൻനിർത്തി ആത്മസംയമനത്തോടെ സഭാശുശ്രൂഷ നിർവ്വഹിച്ച എറണാകുളം-അങ്കമാലി അതിരൂപതയിലെ വൈദികരേയും അൽമായരേയും സിനഡ് നന്ദിപൂർവ്വം ഓർമ്മിക്കുന്നു. എന്നാൽ, ഭൂമി വിവാദത്തോടനുബന്ധിച്ചുണ്ടായ പ്രതിഷേധങ്ങളിൽ പലതും സഭയിൽ പാലിക്കേണ്ട അച്ചടക്കത്തിന്റെ സകല സീമകളും ലംഘിക്കുന്നതായിരുന്നു. സീറോ മലബാർ സഭയുടെ പിതാവും തലവനുമായ മേജർ ആർച്ചുബിഷപ്പിന്റെ കോലം കത്തിച്ച ചില വ്യക്തികളുടെ നടപടി സഭയ്ക്ക് തീരാകളങ്കമാണ് വരുത്തിവച്ചത്. വൈദികർ അതിരൂപതാ കാര്യാലയത്തിലേക്കു പ്രതിഷേധ പ്രകടനമായി ചെന്ന് നിവേദനം നൽകിയതും അതിരൂപതാധ്യക്ഷനെതിരേ ആക്ഷേപകരമായ വിശേഷണങ്ങളോടെ പത്രസമ്മേളനങ്ങൾ ആവർത്തിച്ചു നടത്തിയതും കത്തോലിക്കാ പൗരോഹിത്യ സംസ്കാരത്തിന് അന്യവും സഭയുടെ ശത്രുക്കൾക്ക് വിരുന്നൊരുക്കുന്നതുമായ നടപടികളായിരുന്നു. അതിമെത്രാസന മന്ദിരത്തിൽ ഒരു വൈദികൻ ഉപവാസ സമരം നടത്തിയതും അതിന് ഏതാനും വൈദികർ പിന്തുണ പ്രഖ്യാപിച്ചതും സഭാഗാത്രത്തിൽ വലിയ ക്ഷതമാണ് ഏൽപിച്ചത്. ഇത്തരം തെറ്റായ നടപടികളെ സീറോ മലബാർ സഭയുടെ സിനഡ് ശക്തമായി അപലപിക്കുകയും സഭയുടെ മുഴുവൻ ദു:ഖം ബന്ധപ്പെട്ടവരെ അറിയിക്കുകയും ചെയ്യുന്നു. ഇത്തരം പ്രവർത്തനങ്ങളിലൂടെ ദൈവജനത്തിനുണ്ടായ മനോവേദനയും ദുർമാതൃകയും എത്ര വലുതായിരുന്നുവെന്ന് ഇതിൽ ഉൾപ്പെട്ടവർ മനസ്സിലാക്കുമെന്ന് സിനഡ് പ്രത്യാശിക്കുന്നു. ക്രിസ്തുവിന്റെ ശരീരമായ സഭയെ ആഴത്തിൽ മുറിവേൽപ്പിച്ച ഈ പ്രതികരണങ്ങളിലൂടെ സീറോ മലബാർ സഭ മാത്രമല്ല ഭാരതസഭ മുഴുവൻ അപമാനിതമാകുന്ന സാഹചര്യമുണ്ടായി. അതിരൂപതയുടെ നഷ്ടങ്ങളെക്കുറിച്ച് പ്രതികരിച്ചപ്പോൾ "തന്റെ തിരുരക്തം വിലയായി കൊടുത്ത് സഭയെ നേടിയ" മിശിഹായാണ് (അപ്പ. 20:28) വിസ്മരിക്കപ്പെട്ടത്.

എന്റെ സുഹൃത്തുക്കളുടെ ഭവനത്തിൽ വച്ച് എനിക്കു മുറിവേറ്റു (സഖ.13:6) എന്ന കർത്താവിന്റെ വിലാപത്തിന് നാം ചെവി കൊടുക്കണം. സഭയിൽ സംജാതമായ ഈ അച്ചടക്കരാഹിത്യത്തെ തിരുത്താനുള്ള ഉത്തരവാദിത്തം എറണാകുളം-അങ്കമാലി അതിരൂപതയിൽ പുതുതായി നിയമിതനായ

മെത്രാപ്പോലീത്തൻ വികാരിയെ സിനഡ് ഭരമേൽപിക്കുകയാണ്. ബന്ധപ്പെട്ടവർക്ക് അനുതാപത്തിനും അനുരഞ്ജനത്തിനുമുള്ള വഴി സുഗമമാക്കുന്നതിന് മെത്രാപ്പോലീത്തൻ വികാരിയെ സഹായിക്കാൻ സിനഡ് ഒരു മെത്രാൻ സമിതിയെ നിയോഗിച്ചിട്ടുണ്ട്. തുറന്ന മനസ്സോടെ ഈ നിർദ്ദേശങ്ങൾ ബന്ധപ്പെട്ടവർ സ്വീകരിക്കണമെന്ന് സിനഡ് ആവശ്യപ്പെടുകയാണ്. സമീപനകാലത്ത് സഭയിൽ വിവാദം സൃഷ്ടിച്ച പല സംഭവങ്ങളിലും വൈദീകരുടെയും സന്യസ്തരുടെയും അച്ചടക്കരാഹിത്യം എത്രമേൽ അപകടകരമാകാമെന്നതിന് സഭയൊന്നാകെ സാക്ഷ്യം വഹിച്ചതാണ്. എല്ലാ മക്കളെയും ചേർത്തു നിർത്താൻ ആഗ്രഹിക്കുന്ന അമ്മയുടെ മനസ്സോടെയാണ് സഭാ നേതൃത്വം ഈ നിലപാടുകൾ സ്വീകരിക്കുന്നത്. വിവാദങ്ങളുടെ മറവിൽ, സഭയിൽ വിഭാഗീയത വളർത്താനുള്ള ശ്രമങ്ങൾ വിവിധ സോഷ്യൽ മീഡിയാ ഗ്രൂപ്പുകളിലൂടെ നടന്നു എന്നതും അപലപനീയമാണ്. സഭാ തലവന്റെ സംരക്ഷകർ എന്ന് സ്വയം വിശേഷിപ്പിച്ച് എറണാകുളം-അങ്കമാലി അതിരൂപതയെയും അതിരൂപതയിലെ വൈദികരെയും സഹായമെത്രാന്മാരെയും അപമാനിക്കുന്ന വിധത്തിൽ പ്രതികരിച്ചവരും ഇവർക്കെതിരായി പ്രതികരിച്ചവരും ചേർന്ന് ചാനലുകളിലും ഇതര മാധ്യമങ്ങളിലും സൃഷ്ടിച്ച പ്രകോപനങ്ങൾ സഭാവിരുദ്ധ പ്രവൃത്തിയാണ്. സാമൂഹ്യ മാധ്യമങ്ങളിലൂടെ പരസ്പരം അധിക്ഷേപിക്കുന്ന വിവിധ ഗ്രൂപ്പുകളെ നിയന്ത്രിക്കാൻ എല്ലാ രൂപതകളും ശ്രദ്ധിക്കണം. ഭിന്നതയുടെ മതിലുകൾ തകർത്ത് നമ്മെ ഒന്നിപ്പിച്ച ഈശോയാണ് നമ്മുടെ സമാധാനം. (എഫേ. 2:14) സഭയിൽ ഭിന്നത വളർത്താൻ മാത്രം ഉപകരിക്കുന്ന എല്ലാവിധ പ്രവർത്തനങ്ങളെയും സിനഡ് ഏകസ്വരത്തിൽ ആപലപിക്കുന്നു. ചാനൽ ചർച്ചകളിൽ പങ്കെടുക്കുന്നതിനും പത്രക്കുറിപ്പുകൾ നൽകുന്നതിനും വൈദികർക്ക് മെത്രാന്റെ അനുമതി ആവശ്യമാണെന്ന കാര്യം വീണ്ടും ഓർമ്മിപ്പിക്കുന്നു.

കത്തോലിക്കാ സഭയിലെ അൽമായർക്ക് അഭിപ്രായപ്രകടനത്തിനും സഭാഭരണത്തിലെ പങ്കാളിത്തം ഉറപ്പുവരുത്തുന്നതിമുമായി വ്യവസ്ഥാപിത മാർഗ്ഗങ്ങളും സംഘടനാ സംവിധാനങ്ങളുമുണ്ട്. എന്നാൽ, അടുത്ത് കാലത്ത് നിക്ഷിപ്ത താൽപര്യങ്ങളുള്ള ചില വ്യക്തികൾ സഭയിലെ അൽമായരുടെയും സന്യസ്തരുടെയും അവകാശ സംരക്ഷർ എന്ന വ്യാജേന സ്വന്തം നിലയിൽ സംഘടനകൾ രൂപപ്പെടുത്തിയിട്ടുണ്ട്. ഇത്തരം സംഘടനകൾ പലപ്പോളും സഭാവിരുദ്ധ ശക്തികളുടെ കൈകളിലെ പാവകളായി വർത്തിക്കേണ്ടി വരുന്നതായും സിനഡ് സംശയിക്കുന്നു. സഭയിൽ വിഭാഗീയത വളർത്താനും സഭയെ സമൂഹമധ്യത്തിൽ അവഹേളിതയാക്കുവാനുമാണ് ഇത്തരം സംഘടനകളുടെ പ്രവർത്തനങ്ങൾ ഇടവരുത്തിയിട്ടുള്ളത്. അതിനാൽ അതിരൂപതാ സുതാര്യതാ സമിതി (A.M.T.), അതിരൂപതാ സംരക്ഷണ സമിതി, അല്മായ മുന്നേറ്റം, ഇന്ത്യൻ കാത്തലിക്ക് ഫോറം, വേൾഡ് ക്രിസ്ത്യൻ കൗൺസിൽ, സേവ് അവർ സിസ്റ്റേഴ്സ് തുടങ്ങിയ സംഘടനകളുടെ സഭാവിരുദ്ധ പ്രവർത്തനങ്ങളെ സിനഡ് പൂർണ്ണമായും നിരാകരിക്കുന്നു. ഇവയെ സഭാ സംഘടനകളായി അംഗീകരിക്കുന്നില്ല എന്ന് സിനഡ് അറിയിക്കുന്നു.

**മുന്നോട്ടുള്ള വഴി**

അഭിപ്രായഭിന്നത അവസാനിപ്പിച്ച് എറണാകുളം-അങ്കമാലി അതിരൂപതയ്ക്കും സീറോ മലബാർ സഭയ്ക്കും മുന്നോട്ടു പോകേണ്ടതുണ്ട്. നിങ്ങൾ ഒരേ കാര്യങ്ങൾ ചിന്തിച്ച്, ഒരേ സ്നേഹത്തിൽ വർത്തിച്ച് ഒരേ ആത്മാവും ഒരേ അഭിപ്രായമുള്ളവാകുവിൻ (ഫിലി. 2:2) എന്ന ശ്ലീഹായുടെ വാക്കുകൾ നമുക്ക് ഓർമ്മിക്കാം. ഇതിന് ആവശ്യമായ ഒരു കർമ്മപദ്ധതി കൂടിയാലോചനകളിലൂടെ സിനഡ് രൂപീകരിച്ചിട്ടുണ്ട്. എറണാകുളം-അങ്കമാലി അതിരൂപതയ്ക്ക് സിറോ മലബാർ സഭയിലുള്ള പ്രമുഖസ്ഥാനം സിനഡ് പ്രത്യേകമായി ഊന്നിപ്പറയാൻ ആഗ്രഹിക്കുന്നു. തങ്ങളിൽ നിന്ന് സഭയും കാലഘട്ടവും പ്രതീക്ഷിക്കുന്ന ആത്മീയ ഒന്നത്യവും ഉദാരതയും എറണാകുളം-അങ്കമാലി അതിരൂപതയിലെ വൈദികരും സന്യസ്തരും അൽമായരും പ്രകടമാക്കും എന്ന് സിനഡ് പ്രത്യാശിക്കുന്നു. മേജർ ആർച്ചുബിഷപ്പിന്റെ ആഗോളതലത്തിലുള്ള ഭാരിച്ച ഉത്തരവാദിത്തങ്ങൾ പരിഗണിച്ച് എറണാകുളം-അങ്കമാലി അതിരൂപതയുടെ ദൈനംദിന ഭരണ നിർവ്വഹണത്തിന് ഒരു മെത്രാപ്പോലീത്തൻ വികാരിയെ നിയമിക്കുന്ന കാര്യം സിനഡ് 2007 മുതൽ ചർച്ച ചെയ്തിരുന്നതാണ്. ഇതു സംബന്ധിച്ചുള്ള തീരുമാനം 2019 ജനുവരി സിനഡിൽ റോമിന്റെ അംഗീകാരത്തിനായി അയച്ചിരുന്നു. എറണാകുളം-അങ്കമാലി അതിരൂപതാ മെത്രാപ്പോലീത്തൻ വികാരിയായി മാണ്ഡ്യ രൂപതാദ്ധ്യക്ഷനും അതിരൂപതാംഗവുമായ മാർ ആന്റണി കരിയിൽ സി.എം.ഐ യെ സിനഡ് തെരെഞ്ഞെടുത്തിട്ടുണ്ട്. അതിരൂപതയുടെ മെത്രാപ്പോലീത്തയായ മേജർ ആർച്ചുബിഷപ്പിനോടും അതിരൂപതാ മെത്രാപ്പോലീത്തൻ വികാരിയോടും ചേർന്ന് ഒരേമനസ്സോടെ അതിരൂപത സുവിശേഷത്തിന്റെ വെളിച്ചത്തിൽ മുന്നോട്ട് നീങ്ങുമെന്ന് സിനഡ് പ്രത്യാശിക്കുന്നു. മിശിഹായിൽനാമെല്ലാവരും ഒന്നാണെന്ന ശ്ലീഹായുടെ ആഹ്വാനം

(ഗലാ 3:28) നമ്മെ നയിക്കട്ടെ. മലമേൽ പണിത ഗോപുരംപോലെ അതിരൂപതയുടെ മഹത്വം വർദ്ധമാനമാകട്ടെ എന്ന് സിനഡ് പ്രാർത്ഥിക്കുന്നു. സഹോദരർ ഒരുമിച്ചു വസിക്കുന്നതിന്റെ വൈശിഷ്ട്യവും സൗന്ദര്യവും അതിരൂപതയിൽ വർദ്ധിച്ചുവരട്ടെ.

എറണാകുളം-അങ്കമാലി അതിരൂപതയുടെ അപ്പസ്തോലിക് അഡ്മിനിസ്ട്രേറ്ററായി സേവനം ചെയ്ത അഭിവന്ദ്യ ജേക്കബ് മാനത്തോടത്ത് പിതാവിനോട് സിനഡിനുള്ള ആത്മാർത്ഥമായ നന്ദി അറിയിക്കുന്നു. അപ്പസ്തോലിക് അഡ്മിനിസ്ട്രേറ്റർ എന്ന നിലയിൽ അഭിവന്ദ്യ പിതാവ് സ്വീകരിച്ച് നടപടികൾ പ്രശ്നപരിഹാരങ്ങൾക്ക് ഏറെ സഹായകമായിട്ടുണ്ട്. അതിരൂപതയുടെ സഹായമെത്രാന്മാരായിരുന്ന മാർ സെബാസ്റ്റ്യൻ എടയന്ത്രത്ത്, മാർ ജോസ് പുത്തൻവീട്ടിൽ എന്നീ പിതാക്കന്മാർക്ക് പുതിയ അജപാലന സ്ഥാനങ്ങൾ നിർണ്ണയിക്കണം എന്ന ഉത്തരവാദിത്തം പരിശുദ്ധ സിംഹാസനം സിനഡിനെ ഭരമേൽപിച്ചിരുന്നു. ഈ പിതാക്കന്മാരെ തൽസ്ഥാനങ്ങളിൽ നിന്ന് മാറ്റി നിർത്തിയത് ശിക്ഷാനടപടിയായി വ്യാഖ്യാനിക്കുന്നത് ശരിയല്ലെന്നും എറണാകുളം-അങ്കമാലി അതിരൂപതയുടെ ഭരണ നിർവ്വഹണം ക്രമീകരിക്കുന്നതിന്റെ ഭാഗമായി പരിശുദ്ധ സിംഹാസനമെടുത്ത നടപടിയുടെ ഭാഗമായിരുന്നു എന്നും അറിയിച്ചിട്ടുണ്ട്. എറണാകുളം-അങ്കമാലി അതിരൂപതയുടെ സഹായമെത്രാന്മാരെന്ന നിലയിൽ ഇവർ ചെയ്ത സേവനങ്ങളെ സിനഡ് നന്ദിയോടെ ഓർമ്മിക്കുന്നു. അഭിവന്ദ്യ സെബാസ്റ്റ്യൻ എടയന്ത്രത്ത് പിതാവിനെ മാണ്ഡ്യ രൂപതയുടെ മെത്രാനായും അഭിവന്ദ്യ ജോസ് പുത്തൻവീട്ടിൽ പിതാവിനെ ഫരീദാബാദ് രൂപതയുടെ സഹായ മെത്രാനായും സിനഡ് തിരഞ്ഞെടുത്തിട്ടുണ്ട്. പുതിയ അജപാലന മേഖലകളിൽ എല്ലാവിധ നന്മയും പിന്തുണയും ഈ പിതാക്കന്മാർക്ക് സിനഡ് വാഗ്ദാനം ചെയ്യുന്നു. ഈ പിതാക്കന്മാർ പുതിയ ദൗത്യം ഏറ്റെടുക്കുന്നതുവരെ എറണാകുളം-അങ്കമാലി അതിമെത്രസനഭവനത്തിൽ താമസിച്ച് മെത്രാപ്പോലീത്തൻ വികാരിയെ സഹായിക്കുന്നതാണ്.

എറണാകുളം-അങ്കമാലി അതിരൂപതയിലെ മേൽപറഞ്ഞ പ്രശ്നങ്ങളുമായി ബന്ധപ്പെട്ട് കോടതികളിൽ നിലവിലുള്ള വിവിധ കേസുകൾ നിയമപരമായും അനുരഞ്ജനാരൂപിയിലും പരിഹരിക്കേണ്ടത് അതിരൂപതയുടെ സുഗമമായ പ്രയാണത്തിന് ആവശ്യമാണെന്ന് സിനഡു വിലയിരുത്തുന്നു. ഇതിനായി വിരമിച്ച പ്രഗത്ഭ ന്യായാധിപന്മാരുടെ ഒരു സമിതിയെ സിനഡ് നിയോഗിച്ചിട്ടുണ്ട്. ഈ സമിതിയുടെ സഹായത്തോടെ വ്യവഹാരങ്ങൾ പരിഹരിക്കാൻ മെത്രാപ്പോലീത്തൻ വികാരിയെ സിനഡ് ഉത്തരവാദിത്തം ഏൽപിച്ചിട്ടുണ്ട്. അഖിലേന്ത്യാ തലത്തിലും ആഗോളതലത്തിലും സീറോ മലബാർ സഭയുടെ വളർച്ചയ്ക്ക് നമ്മുടെ മേജർ ആർച്ച് ബിഷപ്പ് മാർ ജോർജ്ജ് ആലഞ്ചേരിപ്പിതാവ് നൽകിക്കൊണ്ടിരിക്കുന്ന നേതൃത്വത്തെ സിനഡ് നന്ദിയോടെ ഓർമ്മിക്കുന്നു. വ്യക്തിപരമായ ആരോപണങ്ങൾ ഉയർന്നപ്പോഴും സമചിത്തതയോടെയും ക്രിസ്തീയ അരൂപിയിലും പ്രതികരിച്ച അഭിവന്ദ്യ പിതാവിന്റെ മാതൃക അനുകരണീയമാണ്. സീറോ മലബാർ സഭയെ ഏറെ സ്നേഹിക്കുകയും പ്രതിസന്ധിഘട്ടങ്ങളിൽ വ്യക്തമായ ഇടപെടലുകൾ നടത്തുകയും ചെയ്ത പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപ്പാപ്പയെയും പൗരസ്ത്യ തിരുസംഘത്തെയും സിനഡ് ഏറെ ആദരവോടെയും നന്ദിയോടെയും അനുസ്മരിക്കുന്നു. വിവാദങ്ങളുടെ ഭാഗമായി ചെയ്തതും പറഞ്ഞതുമായ കാര്യങ്ങൾ പരസ്പരം ക്ഷമിക്കാനും മറക്കാനും നമ്മുടെ കർത്താവിന്റെ സ്നേഹത്തിന്റെ അരൂപിയിൽ എല്ലാവരും തയ്യാറാകണം.

### അറിയിപ്പ്

ഒരു വർഷത്തേയ്ക്ക് വരിസംഖ്യ അടച്ചിട്ടുള്ള ബഹുഭൂരിഭാഗം പേരുടെയും വരിസംഖ്യാ കാലാവധി കഴിഞ്ഞിരിക്കുകയാണ്. ദയവായി അത് പുതുക്കുക. 1000 രൂപ അടച്ച് ആയുഷ്ക്കാല വായനക്കാരാകുവാൻ ശ്രമിക്കുക.

**ബുള്ളറ്റിൻ വരിസംഖ്യ നിരക്ക്**

1 വർഷത്തേക്ക് – 100 രൂ.
ആയുഷ്ക്കാലം – 1000 രൂ.
വിദേശത്ത് – 6000 രൂ.

**വേദവിചാരം**

# ശിഷ്യത്വത്തിന്റെ വില

ലൂക്കോ. 12:49-13:9; 14:25, 36; മത്തായി 10:34-39

ഡോ. തോമസ് മാർ അത്താനാസ്യോസ്

**എ**ന്റെ അടുക്കൽ വരുന്ന ഒരുവന് സ്വന്തം അപ്പനെയും അമ്മയെയും ജീവിത പങ്കാളിയെയും, മക്കളെയും, സഹോദരി-സഹോദരന്മാരേയും എന്തിന്, സ്വന്തം ജീവനെ തന്നെയും വെറുക്കാനാവുന്നില്ലെങ്കിൽ എന്റെ ശിഷ്യനാകുവാൻ കഴിയില്ല. (ലൂക്കോ 14:25, 26)

ലൂക്കോസിന്റെ സുവിശേഷത്തിൽ സകല ബന്ധങ്ങളെയും സ്വയവും വെറുത്ത് തന്റെ അടുക്കൽ വരുന്നവന് മാത്രമേ ക്രിസ്തു ശിഷ്യനാകുവാൻ കഴിയൂ എന്നാണ് കർത്താവ് പറയുന്നത്. ഇതു കൂടാതെ കുരിശെടുക്കുവാനും കഴിയണം. ക്രിസ്തുശിഷ്യത്വം ആർജ്ജിക്കുവാൻ കർക്കശ മാനദണ്ഡമാണ് ഇവിടെ വച്ചിരിക്കുന്നത്. ഇതിന് സമാന്തരമായി മത്തായിയുടെ സുവിശേഷത്തിൽ സകല ബന്ധുക്കൾക്കും ഉപരിയായി തന്നെ സ്നേഹിക്കുവാൻ കഴിയുന്ന വ്യക്തിയാണ് തന്റെ ശിഷ്യൻ (മത്തായി 10:34-39) എന്ന് യേശു പറയുന്നതായാണ് നാം വായിക്കുന്നത്.

മത്തായിയുടെ സുവിശേഷത്തിൽ ഈ തിരുവചനത്തിന്റെ പശ്ചാത്തലം നാം അന്വേഷിക്കേണ്ടതുണ്ട്. ക്രിസ്തുവിന്റെ വചനം സ്വീകരിച്ച് ശിഷ്യത്വം നേടുന്ന ആൾക്ക് കുടുംബാംഗങ്ങളുടെ ശത്രുത നേരിടേണ്ടി വരികയും പീഡനം അനുഭവിക്കേണ്ടി വരികയും ചെയ്യുമെന്ന് യേശു പറയുന്നു. ക്രിസ്തുവിൽ വിശ്വസിക്കുന്നതോടെ വ്യക്തിയുടെ ജീവിതത്തിലും ധാർമ്മികതയിലും കാഴ്ചപ്പാടിലും വരുന്ന മൗലീക വ്യതിയാനം ബന്ധുക്കൾക്ക് സ്വീകാര്യമാവുകയില്ല. അതിനാൽ ബന്ധുക്കളുമായി സഹകരിക്കാത്തതുകൊണ്ട് അവർ ക്രിസ്തു ശിഷ്യരുടെ ശത്രുക്കളായി മാറും എന്നത്രേ. ക്രിസ്തു ശിഷ്യത്വത്തിന്റെ മൗലീക സ്വഭാവം (radicality) വിശ്വാസികളല്ലാത്ത കുടുംബാംഗങ്ങൾക്ക് അംഗീകരിക്കാനാവില്ല. അങ്ങനെ പൊരുത്തപ്പെടാൻ സാധ്യമല്ലാതെ (uncompromising) വരുന്നു. അതുകൊണ്ടാണ് ഈ പ്രതികരണം ബന്ധുക്കളിൽ നിന്ന് ഉണ്ടാകുന്നത്. കുടുംബങ്ങളിലെ വ്യക്തി ആധിപത്യ (possessive) സ്വഭാവം ഒരുവൻ ക്രിസ്തുവിൽ നേടിയ സ്വാതന്ത്ര്യവും പുതിയ സ്വത്വവും അംഗീകരിക്കുന്നതിന് അനുവദിക്കില്ല. ശിഷ്യത്വം നിഷേധിക്കുന്ന കുടുംബാംഗങ്ങളുടെ ഈ നിലപാട് വിശ്വാസിയോട് വിദ്വേഷ വും ശത്രുതയും പുലർത്തുന്നതിനും അവരെ പീഡിപ്പിക്കുന്നതിനും പ്രേരകമാകും. ക്രിസ്തു പറയുന്നു: ''ഞാൻ ലോകത്തിന്റെ അല്ല. അതുകൊണ്ട് അവർ എന്നെ പീഡിപ്പിക്കുന്നു. ശിഷ്യന്മാരായ നിങ്ങളും ലൗകീകരല്ല. അതുകൊണ്ട് ലോകം നിങ്ങളെയും പീഡിപ്പിക്കും.'' അതുകൊണ്ട് നീരസവും പീഡനവും കുടുംബാംഗങ്ങളിൽ നിന്ന് പോലും ഉണ്ടാകും. ഇവിടെ ക്രിസ്തു ശിഷ്യത്വം ഒരു സംഘർഷ ഘടകം (point of conflict) ആയി മാറുന്നു. അത് സ്വാഭാവികവും ആണ്.

ക്രിസ്തു ശിഷ്യത്വത്തിന്റെ തീവ്രമൗലീകതയും പൊരുത്തപ്പെടൽ വിരുദ്ധമായ നിലപാടും കുടുംബങ്ങളിൽ സംഘർഷവും ശത്രുതയും സൃഷ്ടിക്കുന്നു. വിശ്വാസി താൻ സ്വീകരിച്ച ക്രിസ്തു ശിഷ്യത്വം അതിന് അനുസൃതമായ നിലപാടുകൾ, മൂല്യങ്ങൾ, ധാർമ്മികത ഇവ വഴി കുടുംബാംഗങ്ങൾക്ക് പ്രകോപനവും സൃഷ്ടിക്കും. വീട്ടുകാർക്കിടയിൽ വിശ്വാസികളോട് ശത്രുതയ്ക്കും കാരണമാകും. അതുകൊണ്ട് ക്രിസ്തു പറയുന്നു: ഞാൻ വാളിടുവാനാണ് വന്നിരിക്കുന്നത്. പൊരുത്തപ്പെടൽ വഴിയല്ല പ്രത്യുത ക്രിസ്തു ശിഷ്യത്വത്തിന്റെ സ്വീകരണത്തിലൂടെ വ്യക്തിയിൽ സൃഷ്ടിക്കപ്പെടുന്ന, സുവിശേഷാനുസൃതമായുണ്ടാകുന്ന പരുവപ്പെടൽ വഴിയാണ് യഥാർത്ഥ സമാധാനം കുടുംബത്തിലും സമൂഹത്തിലും സൃഷ്ടിക്കപ്പെടുക. അത് സംഭവിക്കുന്നിടംവരെ ശത്രുക്കൾ സ്വന്തം കുടുംബത്തിൽ തന്നെയാണ്. കുടുംബാംഗങ്ങളുടെ ക്രിസ്തീയമല്ലാത്ത സ്വാധീനത്തിനും നിയന്ത്രണത്തിനും വഴിപ്പെടാത്തതാണ് ഭിന്നതയ്ക്കും ശത്രുതയ്ക്കും കാരണമാകുന്നത്.

ക്രിസ്തു ശിഷ്യത്വത്തിന്റെ വില അമൂല്യമാണ്. ഇതിൽ കൂടുതൽ വില വിശ്വാസി മറ്റാർക്കെങ്കിലും കൊടുക്കുന്നുവെങ്കിൽ ആ വ്യക്തിക്ക് ക്രിസ്തു ശിഷ്യനാകാനാവില്ല. അതു കൊണ്ട് ക്രിസ്തു ശിഷ്യത്വത്തിൽ ആവിർഭവിച്ചിരിക്കുന്ന ക്രിസ്തുവിനോടുള്ള സ്നേഹം, വിധേയത്വം, അനുസരണം എന്നിവ സമാനതയില്ലാത്തതാണ്. ക്രിസ്തു ശിഷ്യന് ആരെയും എന്തിനെയും ക്രിസ്തുവിനെക്കാൾ വലിയ ബന്ധുവായി കണക്കാക്കാ

നാവില്ല. ഉത്ഥിതനായ ക്രിസ്തു പത്രോസിനോട് ഇവരേക്കാൾ അഥവാ ഇവയേക്കാൾ അധികമായി നീ എന്നെ സ്നേഹിക്കുന്നുവോ എന്ന ചോദ്യത്തിൽ അടങ്ങിയിരിക്കുന്ന മർമ്മം ഇതാണ് (യോഹ. 24:15). ഈ സ്നേഹം ക്രിസ്തുവിനോടുണ്ടാകുന്ന മുറയ്ക്ക് ക്രിസ്തു ശിഷ്യൻ ശിഷ്യത്വം സ്വീകരിക്കാത്ത ബന്ധുക്കൾക്ക് ശത്രുവായി മാറുന്നു.

ക്രിസ്തുശിഷ്യന്റെ ഭാഗത്ത് ബന്ധുക്കളോടും, സ്വന്തമായി നേടിയെടുത്ത വസ്തുവകകളോടുമെല്ലാം ഉള്ള സ്നേഹം ക്രിസ്തുവിനോടുള്ള സ്നേഹത്തിന് കീഴും വിധേയവും ആയിരിക്കണം. ക്രിസ്തു ബന്ധത്തിലൂടെയാണ് സമസ്ത ഇതര ബന്ധങ്ങളും ക്രമീകരിക്കപ്പെടുക. പിതാവുമായിട്ടുള്ള ബന്ധത്തിൽ മാത്രമല്ല മറ്റുള്ളവരോടുള്ള ബന്ധത്തിലും ഏകമദ്ധ്യസ്ഥൻ ക്രിസ്തു എന്ന് ബോൺഹോഫർ പറയുന്നത് ഈ അർത്ഥത്തിലാണ്. ഇതരബന്ധങ്ങളെ ക്രമീകരിക്കുന്നതും, നിയന്ത്രിക്കുന്നതും, നിരാകരിക്കുന്നതുമെല്ലാം ക്രിസ്തുമൂലമായി രൂപപ്പെട്ട ബന്ധമാണ്. ഇതുവഴി തങ്ങൾ സൃഷ്ടിക്കുന്ന അകൽച്ച ബന്ധുക്കൾക്ക് സഹിക്കാനാവില്ല. അവരുടെ സ്വകാര്യ ആധിപത്യം (possessiveness) ഇതിന് അനുവദിക്കാതെ വരികയും ചെയ്യുന്നു. അതുവഴി ക്രിസ്തുശിഷ്യത്വത്തിൽ എത്തിച്ചേർന്ന ശിഷ്യന്റെ നിലപാടും സ്വാതന്ത്ര്യബോധവും മൂലം കുടുംബാംഗങ്ങളിൽ സൃഷ്ടിക്കുന്ന അസഹിഷ്ണുത അവരെ ശത്രുതയിലേക്ക് നയിക്കും. ബന്ധങ്ങളിൽ സ്വാഭാവികമായും സംഭവിക്കുന്ന പരിണാമം മാത്രമാണിത്.

സ്വന്തം ജീവനോടുള്ള സമീപനവും വിമർശനാത്മകമാകേണ്ടതുണ്ട് എന്ന് യേശു പറയുന്നു. സ്വന്തം ജീവൻ രക്ഷിക്കുന്നത് ലക്ഷ്യമാക്കി ജീവിക്കുന്നവന് ക്രിസ്തു ബന്ധവും ശിഷ്യത്വവും നഷ്ടപ്പെടുന്നു. എന്നാൽ സ്വന്തം ജീവൻ ക്രിസ്തുവിനെ പ്രതി അപകടപ്പെടുത്തുവന്നവൻ ശിഷ്യത്വവും നിത്യജീവനും നേടുന്നു. സ്വയരക്ഷയ്ക്കായി എന്തും ചെയ്യുന്നവന് ശിഷ്യത്വത്തിൽ പങ്കില്ല; ക്രിസ്തുസ്നേഹത്തിൽ സ്വന്തം ജീവൻ പോലും നഷ്ടപ്പെടുത്തുന്നതാണ് ശിഷ്യന്റെ സവിശേഷത. അതുകൊണ്ട് സ്വന്തം ജീവനോടും അത് നിലനിർത്താനുള്ള താൽപര്യങ്ങളോടുപോലും അകൽച്ചയാണ് പാലിക്കേണ്ടത്. അവിടെയും ക്രിസ്തുവിലൂടെയാണ് തന്നോടുപോലുമുള്ള ബന്ധം നിർണ്ണയിക്കപ്പെടേണ്ടത് എന്ന് സൂചന. ക്രിസ്തുവിലൂടെയല്ലാതെ ജീവിതത്തിൽ ശിഷ്യന് ആരോടും ഒരു ബന്ധവുമില്ല.

അതുപോലെ തന്നെ ക്രൂശിന്റെ വഴി ശിഷ്യത്വത്തിന്റെ അടിസ്ഥാന സ്വഭാവമാണ്. ഇത് ശിഷ്യത്വം സ്വീകരിക്കുമ്പോൾ വിശ്വാസിയിൽ സ്വാഭാവികമായി വന്നുചേരുന്നു. ജീവിതത്തിലെ ഓരോ സമസ്യയുടെ മുൻപിൽ എളുപ്പവഴിയും ക്രൂശിന്റെ ഞെരുക്കവഴിയും തുറക്കുന്നു. ശിഷ്യന് എളുപ്പവഴിക്ക് പോകാനാവില്ല. അദ്ദേഹം ക്രൂശിന്റെ വഴി അവലംബിക്കുന്നു. ക്രൂശ് ക്രിസ്തുവിനെ പ്രതി ഏറ്റെടുക്കുന്ന നിയോഗമാണ്. ശിഷ്യന് ഇതൊരു സാധ്യതയല്ല (option) അനിവാര്യതയാണ്. എന്നാൽ ശിഷ്യന്റെ ഉള്ളിൽ ഒരു തിരഞ്ഞെടുപ്പ് സാധ്യതയില്ല. കുരിശെടുക്കുക എന്ന ആന്തരീയനിർബന്ധം (compulsion) ആണ് അവിടെ നിലനിൽക്കുന്നത്. ക്രിസ്തു ശിഷ്യന്റെ ജീവിതത്തിലെ കഷ്ടതയോടുള്ള സ്വാഭാവിക പ്രതികരണമാണിത്. അതുകൊണ്ടാണ് ബോൺഹോഫർ പറയുന്നത്, 'കഷ്ടതയില്ലാതെ ശിഷ്യത്വമില്ല' (No discipleship without cross) എന്ന്. കുടുംബങ്ങളിൽ ക്രിസ്തു സ്നേഹത്തെ പ്രതിയുള്ള ബന്ധത്തകർച്ച ഉൾപ്പെടെയുള്ള കുരിശുകൾ ക്രിസ്തു ശിഷ്യത്വത്തിന്റെ ഗുരുത്വമേറിയ വിലയാണ്.

മത്തായിയുടെ സുവിശേഷത്തിൽ ബന്ധുക്കളുടെ വിദ്വേഷം പോലും സഹിച്ചാണ് ശിഷ്യത്വം നിലനിൽക്കേണ്ടത്. ആ അകൽച്ച ഒരുവൻ പാലിച്ചാലേ ശിഷ്യനായി തുടരാനാവൂ. ആ ദൂരം സ്വന്തം വ്യക്തിത്വവും ആഗ്രഹങ്ങളും ചിന്തകളും ആയിപ്പോലും പാലിക്കണം. ക്രിസ്തു ബന്ധത്തിന്റെ അടിസ്ഥാനത്തിൽ സ്വയത്തെത്തന്നെ നിയന്ത്രിക്കുവാനും തിരുത്തുവാനും ജീവൻ പോലും നഷ്ടപ്പെടുത്തുവാനും കഴിയണം. മാത്രമല്ല, ശിഷ്യത്വവും ക്രിസ്തുവിനെ പ്രതി കുരിശെടുക്കലും ഒന്നായി കാണുവാനും സാധിക്കണം. അവ ഒരു യഥാർത്ഥ്യത്തിന്റെ രണ്ട് ഭാഷ്യങ്ങൾ മാത്രമാണ്.

ലൂക്കോസിന്റെ സുവിശേഷത്തിൽ ബന്ധുക്കൾക്ക് ശിഷ്യരോടുള്ള സമീപനമല്ല പ്രമേയം. ശിഷ്യന് ബന്ധുക്കളോടുള്ള സമീപനമാണ് പ്രതിപാദ്യം. ബന്ധുക്കളെ വെറുത്താൽ മാത്രമെ ശിഷ്യത്വം സാധ്യമാകൂ എന്ന ഉറച്ച ശബ്ദമാണ് ലൂക്കോസ് ഭാഷ്യത്തിലുള്ളത്. ഇവിടെ ബന്ധു വിശ്വാസിയോ അവിശ്വാസിയോ എന്ന വേർതിരിവില്ല. ആരായിരുന്നാലും വെറുക്കണം എന്ന വ്യക്തമായ നിലപാടാണ്. മത്തായിയുടെ സുവിശേഷത്തിൽ ശത്രുത അവിശ്വാസികളായ ബന്ധുക്കളിൽ നിന്നാണ് എങ്കിൽ ലൂക്കോസിന്റെതിൽ അത് ക്രിസ്തു ശിഷ്യന് എല്ലാ സ്വന്തക്കാരോടുമുള്ള സമീപനത്തിലാണ്.

(തുടരും)

മിസ്റ്റിക് മന്ത്രം

# വ്യസനത്തിന്റെ ദുർവലയം

**സ്വാമി ചൈതന്യകീർത്തി**

**അ**ടുത്തകാലത്ത് ഞാൻ അമേരിക്കയിലൂടെ യാത്രചെയ്യുമ്പോൾ 'വ്യസനിക്കേണ്ട' (Don't Worry) എന്ന് കൂടെക്കൂടെ പറഞ്ഞ് ആളുകൾ പരസ്പരം ആശ്വസിപ്പിക്കുന്നതു കേൾക്കാമായിരുന്നു. ഇതെന്താ ഇങ്ങനെ? എന്നു ഞാൻ ആശ്ചര്യപ്പെടുകയുണ്ടായി. ഇങ്ങനെ ഉരുവിടുന്നത് അമേരിക്കക്കാരുടെ ഒരു ശീലമാണോ, അതോ അവർ അത്രമാത്രം വ്യസനം അനുഭവിക്കുന്നുണ്ടോ? എന്നു ഞാൻ ആ നാട്ടുകാരനായ ഒരു സുഹൃത്തിനോട് ആരാഞ്ഞപ്പോൾ അദ്ദേഹത്തിന്റെ മറുപടി ഇപ്രകാരമായിരുന്നു. ''ശരിയാണ്; ഞങ്ങൾ കണക്കിലേറെ വ്യസനിക്കുന്ന''വരാണ്. വ്യസനിക്കാനൊന്നുമില്ലെങ്കിൽ അതിനെചൊല്ലിയും വ്യസനിക്കും. അനേകം അമേരിക്കക്കാർക്ക് ഇത് പുതിയൊരു വ്യസനകാരണമാണ്. അവർ വ്യസനം എങ്ങനെ അവസാനിപ്പിക്കാം എന്നതിനെക്കുറിച്ച് ചിന്തിച്ചും വ്യസനിക്കും. ഇത് വിഷമത്തെ ഇരട്ടിപ്പിക്കുന്ന വിഷമവൃത്തമാണ്.'' അമേരിക്ക എല്ലാം തികഞ്ഞ ഒരു ആധുനിക രാജ്യമാണല്ലോ? അവരുടെ ഈ വ്യസനശീലവും ആധുനികമാണ്. ഓശോ (Osho) പ്രശസ്തനായ ഒരു അമേരിക്കൻ എഴുത്തുകാരനായ ഡെയിൽ കാർനേജിന്റെ (Dale Carnagie) ന്റെ How to stop worrying and start Living എന്ന പുസ്തകത്തെ അനുസ്മരിച്ചുകൊണ്ട് ഇപ്രകാരം പറയുന്നു. ''ഈ ആളുകൾ (അമേരിക്കക്കാർ) കൂടുതൽ മനക്ലേശം സൃഷ്ടിക്കുന്നു. കാരണം, അവർ വ്യസനങ്ങളെ തടയാമെന്നു കരുതുന്നു. അവയെ തടയാനാവില്ല എന്നതാണ് വസ്തുത. നാം അതിനുശ്രമിക്കും തോറും അവ വർദ്ധിക്കുകയേയുള്ളൂ. നാം ക്ലേശങ്ങളെക്കുറിച്ച് ചിന്തിക്കാതെ അവയെ വെറുതെ വിട്ടാൽ സ്വയം ഇല്ലാതായിക്കോളും. അതെനിക്കറിയാം.'' വിഷയം വിശദീകരിച്ചുകൊണ്ട് അദ്ദേഹം തുടരുന്നു. ''ദുഖങ്ങളെ തടയാൻ നിങ്ങൾ ആരാണ്? അതിനുശ്രമിക്കുന്ന മനസ്സ് പുതിയ ഓരോന്ന് സൃഷ്ടിച്ചുകോണ്ടിരിക്കും. അവയെ എങ്ങനെ ഇല്ലാതാക്കാം എന്നുൾപ്പെടെ. അങ്ങനെ പോയാൽ നമുക്കു കിറുക്കു പിടിക്കും. ഒരുവിൽ ഭ്രാന്താകും. സ്വന്തം വാലിനെ എത്തിപ്പിടിക്കാൻ ശ്രമിക്കുന്ന നായേപ്പോലെയാകും ശ്രമിക്കുന്ന നിങ്ങൾ. അതൊരു രസകരമായ കാഴ്ചയാണ്. ഇൻഡ്യയിൽ തണുപ്പുകാലത്ത് ഇളവെയിൽ കൊള്ളാൻ കുത്തിയിരിക്കുന്ന നായ്ക്കളെ തുറസ്സായ ഇടങ്ങളിൽ ധാരാളം കാണാം. പെട്ടെന്ന് അതിലൊന്നിന് തന്നോട് പറ്റിചേർന്നിരുന്ന് അനങ്ങുന്ന സ്വന്തം വാൽ മറ്റൊരു ജീവിയാണെന്ന തോന്നലുണ്ടാകാം. അതിനെപിടികൂടാൻ നായ് ചാടിത്തിരിയും. അതിനൊപ്പം വാലും തിരിയുമല്ലോ. വാലിനെ പിടികിട്ടാതെ വരുമ്പോൾ പട്ടിക്ക് ക്ഷമ കെടും. വാശിയാകും. പിടികൂടാൻ ചുറ്റിത്തിരിയും, തുടർന്ന് കറക്കമാകും പമ്പരം പോലെ. ഒടുവിലത് കിതച്ച്, ക്ഷീണിച്ച് തളർന്നുവീഴും. ഇതുപോലെയാണ് വ്യസനങ്ങൾ അവസാനിപ്പിക്കുവാനുള്ള മനുഷ്യന്റെ ശ്രമവും. ഡെയിൻ കാർണേജുമാരെ വിട്ടേക്കൂ. വ്യസനദുരീകരണത്തിന് ഇതുപോലുള്ള മാർഗ്ഗമേ അവർക്കു നിർദ്ദേശിക്കാനുള്ളൂ. സ്വന്തം വാലുപിടികൂടാൻ ശ്രമിക്കുക. അങ്ങനെ ഭ്രാന്തുപിടിക്കുക.''

പ്രബുദ്ധനായ സന്യാസി (Mystic) പറയുന്നു. ഇക്കാര്യത്തിൽ ഒരു നീരീക്ഷകനാകുക. കാർമ്മികൻ (doer) ആകരുത്. വ്യസനങ്ങൾ എങ്ങനെ തടയാമെന്ന് ആലോചിക്കേണ്ട. എങ്ങനെ തടയാമെന്നു ചിന്തിക്കുമ്പോൾ അതിനായി എന്തുചെയ്യണമെന്നാണ് വന്നുകൂടുന്നത്. ഒന്നും ചെയ്യാനാവില്ലെന്നതു സത്യം. പകരം വ്യസനങ്ങൾ എല്ലാവർക്കുമുണ്ടെന്നുള്ള പരമാർത്ഥം അംഗീകരിക്കുക. അവയെ കാണുക. എല്ലാ വശങ്ങളിൽ നിന്നും അവയെ വീക്ഷിക്കുക. ദുഃഖങ്ങൾ സാർവ്വലൗകീകമാണ്, പ്രാപഞ്ചികമാണ്. അതുകൊണ്ടവയെ അവഗണിക്കുക. പരിപൂർണ്ണമായും. അങ്ങനെ പോകട്ടെ. സാവകാശം ദുഃഖങ്ങൾ ഇല്ലാതാകും. പെട്ടെന്നൊരുനാൾ വ്യസനങ്ങളുടെ ഗതാഗതം നിലയ്ക്കും. പാത ശൂന്യമാകും. ആ ശൂന്യതയിൽ നിങ്ങൾക്ക് നിങ്ങളുടെ പ്രബുദ്ധ രൂപം ദൃശ്യമാകും. നിങ്ങളുടെ ആന്തരീക ബഹുലത ബോധ്യമാകും. സർവ്വതും അനുഗ്രഹ ഭാവം അണിയുകയും ചെയ്യും. □

ചിന്ത

# കാവൽ

വചനം: ഉൽപത്തി 1:1

**ജോയി മേക്കോട്ടിൽ**

പ്രാണനെ തണുപ്പിക്കുന്ന പച്ചയായ പുൽപ്പുറങ്ങളും, സ്വസ്ഥത തരുന്ന ജലാശയങ്ങളുമൊക്കെ കാണെക്കാണെ മറഞ്ഞുപോകുന്നു. ഹരിതശോഭ ഉരിഞ്ഞു കളഞ്ഞ് മണ്ണും മരവും അപ്രത്യക്ഷമാകുന്നു. നമ്മളൊക്കെ ഓരോരോ പേരു ചൊല്ലി വിളിച്ചിരുന്ന കുന്നും മലയുമൊക്കെ ഓർമ്മകളിൽപ്പോലും ഇടം തരാതെ സമതലങ്ങളായി മാറിപ്പോകുന്നു. നാം നോക്കി നിൽക്കെ തന്നെ നമ്മുടെയൊക്കെ കാൽവട്ടത്തിലുള്ള പലതും തിരിച്ചറിയാനാവാത്തവിധം നമുക്കന്യമായിപ്പോകുന്നു. പ്രകൃതിയുടെ വശ്യഭംഗികൊണ്ട് ദൈവത്തിന്റെ സ്വന്തം നാടെന്നു പുകൾകൊണ്ട നമ്മുടെ കൊച്ചുകേരളവും അതിവേഗം ബഹുദൂരം മറഞ്ഞുപോവുകയാണോ? ഈ തിരിച്ചറിവുകൊണ്ടാകാം പാരിസ്ഥിതികപ്രശ്നങ്ങളെക്കുറിച്ചുള്ള ജാഗ്രതയോടെയുള്ള സംവാദങ്ങൾ സമകാലീന സമൂഹത്തിൽ ഉയർന്നുവരുന്നുണ്ട്.

ദൈവം മനുഷ്യനു നൽകിയ വരദാനമായി സൃഷ്ട പ്രപഞ്ചം. സമൃദ്ധിയാർന്ന സൃഷ്ടപ്രപഞ്ചത്തെ സ്വാർത്ഥതയോടെ ഉപയോഗിച്ച മനുഷ്യൻ അതിന്റെ ദുരന്തഫലങ്ങളും ഇന്ന് അനുഭവിക്കുന്നു. പാരിസ്ഥിതിക വിനാശത്തിന്റെ ഭയപ്പെടുത്തുന്ന അടയാളങ്ങൾ ഇന്ന് നമ്മെ വലയം ചെയ്ത് നിൽക്കുന്നുണ്ട്. പെയ്യാതെ പോയ കാലവർഷവും, ഉരുൾപൊട്ടലും, വർദ്ധിച്ചുവരുന്ന അന്തരീക്ഷ താപനിലയും, ശുദ്ധജലദൗർലഭ്യവും, എന്തെന്നറിയാതെ പെരുകുന്ന രോഗങ്ങളുമൊക്കെ ഈ വിനാശത്തിന്റെ പരിണിതഫലം തന്നെ! ഈ അർത്ഥത്തിൽ പാരിസ്ഥിതിക വിനാശമെന്നത് കേവലമൊരു ധാർമ്മിക പ്രശ്നം മാത്രമായല്ല നാം കാണേണ്ടത്. ഈ സൃഷ്ടപ്രപഞ്ചം ദൈവത്തിന്റെ ദാനമാണെന്നിരിക്കെ അതിന്റെ സ്വാർത്ഥതയാർന്ന ദുരുപയോഗവും ദൈവത്തിനെതിരായ പാപം തന്നെയാണ്. അതിന്റെ ദുരന്തഫലങ്ങളാണീ സംഭവിക്കുന്നതെല്ലാമെന്നു വരുമ്പോൾ ആകസ്മികമെന്നു പറഞ്ഞൊഴിയുന്ന ദുരന്തങ്ങളിൽ പോലും നാം ഏൽപിച്ച പരിസ്ഥിതവിനാശത്തിന്റെ പ്രതിഫലനം കാണാനാവും.

ഈ പ്രപഞ്ചം ദൈവത്തിന്റെ ദാനമാണെന്ന തിരിച്ചറിവ് നമ്മെ പ്രാഥമികമായെങ്കിലും ഓർമ്മപ്പെടുത്തേണ്ട രണ്ടുകാര്യങ്ങളുണ്ട്. ഒന്നാമതായി മനുഷ്യൻ ആത്യന്തികമായി പ്രപഞ്ചവസ്തുക്കളുടെ ഉടമകളല്ല. അതുകൊണ്ടു തന്നെ ദൈവിക ഹിതമനുസരിച്ചേ അതിനെ നാം ഉപയോഗിക്കാവൂ. ദൈവിക ചൂഷണം ചെയ്യാനും വരുതിയ്ക്കു നിർത്താനുമുള്ള ദൈവീക തീട്ടൂരമാക്കി. സകല ഭൂചരജന്തുക്കളിന്മേലും വാഴുവിൻ (ഉൽപ.1:28) എന്ന വാഗ്ദത്തത്തെ ദുർവ്യാഖ്യാനം ചെയ്ത് ഭൂമിയെ സ്വാർത്ഥതയോടെ ഊറ്റിയെടുക്കാവുന്ന ഒരു വിഭവ സംഭരണിയായി മാത്രം കാണുകയെന്നത് തീർച്ചയായും നമ്മെത്തന്നെ സ്വയം ദൈവസ്ഥാനത്ത് പ്രതിഷ്ഠിക്കലാണ്.

രണ്ടാമതായി ദൈവത്തിന്റെ ഛായയിലും, സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ടിരിക്കുന്ന മനുഷ്യന് ദൈവത്തിന്റെ കരുതലോടും ആർദ്രതയോടും കൂടെ വേണം ഈ പ്രപഞ്ചത്തിൽ വ്യാപരിക്കാനെന്നതാണ്. കർത്താവിന്റെ ആലയത്തിൽ ശുശ്രൂഷ ചെയ്ത് അതിനെ സംരക്ഷിക്കുന്ന ലേവ്യരെപ്പോലെ ഈ ഭൂമിയെ സംരക്ഷിക്കേണ്ട കാവൽക്കാരാണ് നമ്മൾ. നാം ചവിട്ടി നിൽക്കുന്ന മണ്ണിനെ ദേവാലയമായി കാണുമ്പോൾ നമ്മൾ അതിലെ ശുശ്രൂഷകരാണെന്ന രൂപകം എത്ര ചേതോഹരമാണ്. അല്ലെങ്കിൽത്തന്നെ മണ്ണിനും മനുഷ്യനും ഏഴാം വർഷം വിശ്രമം അനുവദിക്കണമെന്ന് ഗൗരവത്തോടെ അനുശാസിക്കുന്ന വേദവചനത്തെ നമ്മൾ എത്ര ലളിതവത്ക്കരിച്ചാണ് വ്യാഖ്യാനിക്കുന്നത്. ഇന്ന് വിനിമയമൂല്യത്തിൽ മാത്രം വിലയിടുന്ന മണ്ണിനെ എത്ര ആദരവോടെയാണ് വേദപുസ്തകം കാണുന്നതെന്ന് ഇത് നമ്മെ ഓർമ്മപ്പെടുത്തേണ്ടതാണ്. ഭാരതീയ പൈതൃകവും മണ്ണിനെ, പ്രകൃതിയെ, ഭൂമിയെ പ്രതിഷ്ഠിക്കുന്നത് നെഞ്ചകങ്ങളിൽ തന്നെയാണല്ലോ.

വി.വേദപുസ്തകം മുന്നോട്ടുവയ്ക്കുന്ന പ്രകൃതിപാഠങ്ങളെയൊക്കെ മനഃപൂർവ്വം മറന്നുകളഞ്ഞു എന്നൊരപാധം കൂടി നാം തുറന്നു സമ്മതിക്കേണ്ടതുണ്ട്. കോൺക്രീറ്റ് മേലാപ്പുകൾക്കിടയിൽ പള്ളിമുറ്റങ്ങളെപ്പോലും മണ്ണുനീക്കി നാം സുരക്ഷിതമാക്കി. കാലിൽ ചെളി പറ്റരുതല്ലോ! മനുഷ്യരക്ഷയെക്കുറിച്ചുള്ള അളവറ്റ ഉത്കണ്ഠകൾക്കിടയിൽ മണ്ണ് ചർച്ചയല്ലാതായി. മനുഷ്യരക്ഷയെത്തന്നെ ആത്മരക്ഷയിലേക്ക് ചുരുക്കിയെഴുതിയപ്പോൾ മണ്ണിനും വിണ്ണിനുമൊന്നും പ്രസക്തിയേ ഇല്ലാതായി. സകല സൃഷ്ടികളേയും, ക്രിസ്തു തന്നിൽ ഒന്നിപ്പിക്കുന്നതാണ് രക്ഷാനുഭമെന്ന് ഉറക്കെ ഉദ്ഘോഷിക്കേണ്ട സമയമെത്തിയിരിക്കുന്നു. ദൈവത്തിന്റെ വരദാനമായ ഈ പ്രകൃതിയെ, മണ്ണിനെ, വരും തലമുറയ്ക്കായി സൂക്ഷിക്കാൻ നമുക്കും ഉത്തരവാദിത്തമുണ്ട്. നമുക്ക് നാം ചവിട്ടി നിൽക്കുന്ന 'ദൈവത്തിന്റെ സ്വന്തം നാടിന്റെ' കാവലാളാകാം. □

# സ്ലീബായ്ക്ക് ശേഷം രണ്ടാം ഞായർ

വി.മത്തായി 16:5-12

ഫാ. ബിനോയി ജോൺ

വി. മത്തായി സുവിശേഷകൻ വിവരിച്ചിരിക്കുന്ന ഈ വേദഭാഗത്തിന് സമാനമായ സുവിശേഷ ഭാഗമാണ് വി. മർക്കോ. 8:11-13 വരെ വാക്യങ്ങൾ. വി. മത്തായിയുടെ സുവിശേഷത്തിൽ ശിഷ്യൻമാരോട് യേശു പറയുന്നു: ''പരീശന്മാരുടെയും സാദൂക്യരുടെയും പുളിമാവിനെ സൂക്ഷിച്ചുകൊള്ളുവിൻ.'' വി. മർക്കോസിന്റെ വിവരണത്തിൽ അത് ''പരീശന്മാരുടെയും ഹെറേദോസിന്റെയും പുളിപ്പിനെ സൂക്ഷിച്ചുകൊള്ളുവിൻ എന്നത്രെ.''

യഹൂദമതത്തിലെ തീവ്രമത നിലപാട് പുലർത്തിയിരുന്ന വിഭാഗമായിരുന്നു പരീശൻമാർ. അവർക്ക് മതം എന്നാൽ അനന്തമായ നിയമങ്ങളും അനുഷ്ഠാനങ്ങളും ആയിരുന്നു. സാദൂക്യർ പഴയ നിയമത്തിനു പുറത്തുള്ള നിയമങ്ങളെ അംഗീകരിച്ചിരുന്നില്ല. അധികാര രാഷ്ട്രീയവുമായി ഉറ്റബന്ധം പുലർത്തിയിരുന്ന അവർക്ക് മതം സമ്പത്തും സ്ഥാനമാനങ്ങളുമായിരുന്നു. തിന്മ നിറഞ്ഞ രാഷ്ട്രീയത്തിന്റെ പ്രതിനിധികളായിരുന്നു ഹെറേദോസും പക്ഷക്കാരും.

ശിഷ്യരോട് യേശു വ്യാഖ്യാപിക്കുന്നത് പലീശന്മാരുടെയും സാദൂക്യരുടെയും പുളിമാവ് അഥവാ അവരുടെ ദുരുപദേശത്തെ സൂക്ഷിക്കണം എന്നത്രെ. പുളിപ്പ്, പുളിമാവ് എന്നിവ പ്രതീകാത്മകമായിട്ടാണ് യേശു ഉപയോഗിച്ചത്. പുളിപ്പ് വ്യാപന-പരിവർത്തന സ്വഭാവമുള്ളതാണ്. അതിന് സംവേദനത്വമുണ്ട്. ആശയങ്ങൾക്കും സംവേദനത്വമുണ്ട്. നല്ല ആശയങ്ങൾ വ്യക്തിയെയും സമൂഹത്തെയും നന്മയിലേക്ക് നയിക്കുമ്പോൾ തെറ്റായ ആശയങ്ങൾ തിന്മയിലേക്ക് നയിക്കും. മത്താ. 13:33 ൽ യേശു പുളിപ്പിനെ നന്മയുടെ പ്രതീകമായിട്ടാണ് ഉപയോഗിച്ചിരിക്കുന്നത്. യേശു സംഘടിത മതത്തിന്റെയും രാഷ്ട്രത്തിന്റെയും തെറ്റായ ആശയങ്ങൾക്കും പ്രവൃത്തികൾക്കുമെതിരെ നിലപാടെടുത്തതിനാലാണ് വിരുദ്ധാശയക്കാരായ പ്രബല വിഭാഗങ്ങൾക്ക് അദ്ദേഹം പൊതു ശത്രുവായി മാറിയത്.

ജർമ്മനിയിൽ അഡോൾഫ് ഹിറ്റ്ലറിന്റെ അതിതീവ്ര വംശീയ വിദ്വേഷ ആശയത്തിന് ലോകം ഒടുക്കേണ്ടി വന്ന വില എത്ര കനത്തതായിരുന്നു എന്നോർക്കണം. വംശീയ, വർഗ്ഗീയ, ദേശീയ സങ്കു

---

(2-ാം പേജിൽ നിന്ന് തുടർച്ച )

കോടതിയിൽ എഴുതികൊടുത്തതല്ലേ?

തെയോഫിലോസ് മെത്രാച്ചന്റെ മറ്റൊരു ഞെട്ടിപ്പിക്കുന്ന വെളിപ്പെടുത്തൽ 1995 ലെ സുപ്രീം കോടതിവിധിയിലെ പത്തു പ്രഖ്യാപനങ്ങളിൽ ഒൻപതും യാക്കോബായ പക്ഷത്തിന് അനുകൂലമായിരുന്നു എന്നാണ്. അങ്ങനെയെങ്കിൽ ആ വിധി അംഗീകരിച്ച് സർക്കാരിനെക്കൊണ്ട് കഴിവതും വേഗം നടപ്പിലാക്കിപ്പിക്കുകയല്ലേ ചെയ്യേണ്ടിയിരുന്നത്? ഇപ്പൊഴും ആ വിധി അസ്ഥിരപ്പെടാത്ത നിലയ്ക്ക് ഇനിയെങ്കിലും അതിനുശ്രമിച്ചുകൂടെ? സഭൈക്യത്തോട് സഹകരിക്കുകയെങ്കിലും ചെയ്യാമല്ലോ.

അദ്ദേഹത്തിന്റെ വേറൊരു കണ്ടുപിടിത്തം 1995 ലെ സുപ്രീം കോടതി വിധിയുടെ അവസാനഭാഗത്ത് സഭാക്കേസിന് പരിഹാരം കാണേണ്ടത് സമവായത്തിലൂടെയാണെന്ന് ജഡ്ജിമാർ നിർദ്ദേശിച്ചിട്ടുണ്ടെന്നാണ്. വിധിപ്രഖ്യാപനത്തിനു ശേഷം അതു നടപ്പാക്കുന്നത് സമവായത്തിലൂടെ വേണമെന്നു പറയാൻ മാത്രം മടയന്മാരാണോ സുപ്രീം കോടതിയിലെ ന്യായാധിപന്മാർ! ഇതൊക്കെ വിശ്വസിക്കുന്ന യാക്കോബായക്കാർ ഉണ്ടായിരിക്കാം. സമവായത്തിലൂടെ തീരുന്ന പ്രശ്നമായിരുന്നെങ്കിൽ കോടതിയെ സമീപിക്കുക തന്നെ വേണ്ടി വരുമായിരുന്നില്ലല്ലോ.

വ്യവഹാരങ്ങളും, ശവമടക്ക് തടയലും പള്ളി കയ്യേറ്റവുമെല്ലാം ക്രിസ്തീയമല്ലെന്നും അവയൊന്നും സഭാ നേതാക്കളിൽ നിന്നും വിശ്വാസികളിൽ നിന്നും ഉണ്ടായിക്കൂടെന്നും, പള്ളികളിലെ ക്രമസമാധാനപാലനത്തിനായി സർക്കാർ ചെലവിടുന്ന ഓരോ പൈസയും പൊതുജനത്തിന്റെതാണെന്നും മറ്റുമുള്ള റോയിമാത്യുവിന്റെ അഭിപ്രായം നൂറുശതമാനം അംഗീകരിക്കുന്നു. എന്നാൽ ''നിർവ്വാഹമില്ലെങ്കിൽ നീതിമാൻ എന്തു ചെയ്യും?'' എന്ന പഴയ ചോദ്യത്തിന് ഒരുത്തരം കാണേണ്ടതുണ്ട്. അവശ്യസന്ദർഭങ്ങളിൽ കോടതിയെ സമീപിക്കാത്ത സഭകളൊ, സർക്കാരുകളോ, രാഷ്ട്രീയകക്ഷികളൊ, സർവ്വീസ്-സന്നദ്ധ സംഘടനകളൊ, വ്യക്തികളോ ഭൂമുഖത്തില്ലെന്നുള്ളതാണ് സത്യം. ഉണ്ടെങ്കിൽ തന്നെ വശക്കേടുകൊണ്ടായിരിക്കും. തർക്കങ്ങൾക്ക് പരിഹാരം കാണുന്നതിനാണല്ലോ കോടതികൾ. ചാനൽ ചർച്ചകൾ നഞ്ചിട്ട് മീൻ പിടിക്കുന്നതിനായിരിക്കരുത്. മറിച്ച് സത്യത്തിന്റെ പ്രകാശനത്തിനായിരിക്കണം.

ചിത ആശയങ്ങൾ പുനരവതരിപ്പിക്കപ്പെടുകയും വ്യാപിക്കുകയും ചെയ്യുന്ന സ്ഥിതിവിശേഷമാണ് ഇന്നുള്ളത്. അവയ്ക്ക് അംഗീകാരം കിട്ടുന്നുണ്ട് എന്നത് ഭീതിജനകമായ വസ്തുതയാണ്.

ഇന്ത്യയിൽ അടുത്ത കാലത്ത് തീവ്ര വർഗ്ഗീയ ശക്തികൾ ഭരണത്തിൽ പിടിമുറുക്കിയിരിക്കുകയാണ്. അവരുടെ ആശയം ജനങ്ങൾക്കിടയിൽ സ്വീകാര്യമാവുകയും അതുവഴി അധികാരം കയ്യാളുകയും ചെയ്ത് വരികയാണ്. വിദ്യാസമ്പന്നരും സമൂഹത്തിൽ താക്കോൽ സ്ഥാനങ്ങൾ കൈകാര്യം ചെയ്തിരുന്നവരും അവരെ പിന്തുണയ്ക്കുന്നു എന്നത് ആശങ്കയോടെ ശ്രദ്ധിക്കേണ്ട കാര്യമാണ്. അവർ ഭരണഘടനാവകാശങ്ങൾ പൊളിച്ചെഴുതുകയും മതേതരസനാതനമൂല്യങ്ങൾ ചവറ്റുകൊട്ടയിലാക്കി പകരം അവരുടെ താത്പര്യങ്ങളും ആശയങ്ങളും രാജ്യത്ത് നടപ്പിൽ വരുത്തുകയുമാണ്. എതിർ ശബ്ദങ്ങളെയും ദുർബല വിഭാഗങ്ങളെയും അവഗണിച്ചുകൊണ്ടാണ് തങ്ങളുടെ അജണ്ട അവർ നടപ്പിൽ വരുത്തുന്നത്.

സെക്കുലർ ഗവൺമെന്റിന്റെ ശരിയാക്കലുകളും വിഭിന്നമല്ല. പൊതു സമൂഹത്തിന് സ്വീകാര്യമായ നയങ്ങളോ നടപടികളോ അല്ല അവരുടെ ഭാഗത്തുനിന്നും ഉണ്ടാക്കുന്നത്. അഴിമതി, ധൂർത്ത്, കെടുകാര്യസ്ഥത, പ്രീണനം, സ്വജനപക്ഷപാതം, നിയമനിഷേധികളെ പിന്തുണയ്ക്കൽ ചങ്ങാത്തം കൂടൽ ഇവയൊന്നും അംഗീകരിക്കാവുന്ന സംഗതികളല്ല.

സഭകളുടെ രീതികളും വ്യത്യസ്തമല്ല. അവർക്കിടയിൽ തൻപ്രമാണിത്തവും അഹന്തയും അന്തഃഛിദ്രവും അക്രമവുമാണ് അരങ്ങേറുന്നത്. പരസ്പര ബഹുമാനമില്ലാതെ ഇതര സഭകളെ അവഹേളിക്കുന്നതും ക്രിസ്തു സാക്ഷ്യത്തിന് യോജിച്ചതല്ല. അടുത്ത കാലത്ത് ഓർത്തഡോക്സ് സഭയിൽ നടത്തപ്പെട്ട ഒരു വൈദിക സമ്മേളനത്തിൽ ഇതരസഭകളിലെ വൈദികരുടെ വേഷവിധാനങ്ങളെ കളിയാക്കി വൈദികവേദിയിൽ മോണോ ആക്ട് നടത്തിയത് സാമൂഹ്യ മാധ്യമങ്ങളിൽ പ്രചരിപ്പിക്കപ്പെടുകയുണ്ടായി. അത് സഹവൈദികരിൽ പലരും ആസ്വദിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുകയുണ്ടായി. ഇത്തരം പ്രവൃത്തികൾ അത്ര അഭിമാനകരമാണ് എന്ന് സാമാന്യബുദ്ധിയുള്ളവർ കരുതുകയില്ല. ഇതര സഭകളെയും അവരുടെ പ്രതീകങ്ങളെയും അവമതിക്കുന്നവർ ദുഷിച്ച പുളിമാവ് തന്നെ.

ഓരോ വിഭാഗവും തെറ്റായ ആശയങ്ങളും സത്യസന്ധതയില്ലാത്ത ചരിത്രരചനകളും പഠിപ്പിക്കലുകളും അണികൾക്കിടയിൽ പ്രചരിപ്പിച്ച് ജനങ്ങളെ ആവേശം കൊള്ളിക്കുന്നത് അവരുടെ താത്പര്യങ്ങൾ സംരക്ഷിക്കുന്നതിനും അധികാരവും ആധിപത്യവും നിലനിർത്തുന്നതിനുമാണ്.

യേശുവിൽ പ്രോദ്ഘാടനം ചെയ്ത ദൈവരാജ്യമൂല്യങ്ങൾ പലപ്പോഴും സഭ തമസ്കരിക്കുകയാണ്. തെറ്റായ ആശയങ്ങളുടെ വ്യാപനത്തെ ശ്രദ്ധാപൂർവ്വം സൂക്ഷിക്കണമെന്നത്രെ യേശു ഓർമ്മപ്പെടുത്തുന്നത്. മനുഷ്യനെ തിന്മയിലേക്കും നാശത്തിലേക്കും നയിക്കുന്ന ആശയങ്ങളെയും നടപടികളെയും എതിർക്കുന്നതിനുള്ള ബാധ്യതയിൽ നിന്ന് നമുക്ക് ഒളിച്ചോടാനാവില്ല. തെറ്റായ ആശയ പ്രചാരണങ്ങളിലൂടെ സഭയെ അതിന്റെ മൗലിക വിളിയിൽ നിന്ന് വ്യതിചലിപ്പിക്കുന്ന വ്യവസ്ഥിതികൾക്കെതിരെ ജാഗ്രത പുലർത്തുകയും ചെയ്യേണ്ടതുണ്ട്. തിന്മയുടെ വ്യാപനത്തെ തടഞ്ഞ് നന്മയുടെ പുളിമാവായി മാറുന്നതിന് നമുക്കാവട്ടെ എന്നാശംസിക്കുന്നു.

## തൊടുപുഴ സെന്റ് മേരീസ് പള്ളി: പുതിയ സമിതി ഭരണമേറ്റു

തൊടുപുഴ സെന്റ് മേരീസ് പള്ളി സംബന്ധിച്ച് എറണാകുളം പള്ളിക്കോടതിയിൽ നിലവിലിരുന്ന കേസ് 2019 മാർച്ച് 20 ന് വിധിയായി. പ്രസ്തുത പള്ളി 1934-ലെ സഭാഭരണഘടന പ്രകാരം ഭരിക്കപ്പെടണമെന്നും പള്ളിരേഖകളെല്ലാം 10 ദിവസങ്ങൾക്കുള്ളിൽ വികാരിയെ ഏല്പിക്കണമെന്നും തെരഞ്ഞെടുപ്പ് നടത്തി പുതിയ ഭരണസമിതിയെ തെരഞ്ഞെടുത്ത് ഭരണം ഏല്പിക്കണമെന്നും വിധിയിൽ പ്രസ്താവിച്ചിരുന്നു. തെരഞ്ഞെടുപ്പിൽ വോട്ടു ചെയ്യാൻ 1934-ലെ സഭാഭരണഘടന അംഗീകരിക്കേണ്ടിയിരുന്നതിനാൽ ഇടവകയിലെ 320 അംഗങ്ങൾ അതിന് വിധേയത്വം പ്രഖ്യാപിച്ച് പ്രതിജ്ഞാപത്രം നൽകി. ജൂലൈ 28 ഞായറാഴ്ച നടന്ന തെരഞ്ഞെടുപ്പിൽ കെ.വി. ജോയി കൊല്ലംകോട്ടിൽ, രാജൻ മത്തായി ചിറകുന്നേൽ എന്നിവർ ട്രസ്റ്റികളായും കെ.വി. എബ്രഹാം കിളച്ചിമലയിൽ സെക്രട്ടറിയായും തെരഞ്ഞെടുക്കപ്പെട്ടു. പഴയ ഭരണസമിതി സ്ഥാനമൊഴിഞ്ഞതിനെ തുടർന്ന് 2019ആഗസ്റ്റ് 18 ന് പുതിയത് ഭരണമേറ്റു. കണ്ടനാട് (E) ഭദ്രാസന ശമ്പളവിതരണ പദ്ധതിയിൽ പങ്കു ചേരുകയും 34-ലെ ഭരണഘടന പ്രകാരം പള്ളി ഭരിക്കുന്നതിനുള്ള ക്രമീകരണങ്ങൾ നടത്തുകയുമുണ്ടായി. ഫാ. പി. എം. ചെറിയാൻ പാലക്കാട്ടുമ്യാലിൽ വികാരിയും ഫാ. പ്രിൻസ് ജോൺ കളപ്പുരയ്ക്കൽ സഹവികാരിയുമായി തുടരുന്നു.

RNI No. KERMAL/2012/46014
Registered. Reg. No. KL/ALY/0067/2019-2021
Date of Publication 15-9-2019
Price Rs. 10/-
Licence No. KL/CR/ALU/WPP-02/2019-21
Licensed to Post Without Pre-payment

# KANDANAD DIOCESAN BULLETIN

## 90-ാം ജന്മദിനം ആഘോഷിച്ചു



കണ്ടനാട് (E) ഭദ്രാസനത്തിലെ സീനിയർ വൈദീകനും വെട്ടിത്തറ മാർ മിഖായേൽ പള്ളി വികാരിയുമായ പ്രൊഫ. ഫാ. ഗീവർഗീസ് കുഴികണ്ടത്തിലിന്റെ 90-ാം ജന്മദിനം 2019 ആഗസ്റ്റ് 28-ന് സമുചിതമായി ആഘോഷിച്ചു. ആലുവ യു.സി.കോളജിൽ നിന്ന് ആംഗലസാഹിത്യത്തിൽ ബിരുദം നേടിയ അച്ചൻ അവിടെത്തന്നെ ട്യൂട്ടർ ആയി ജോലിചെയ്തു. തുടർന്ന് എറണാകുളം മഹാരാജാസ് കോളജിൽ ചേർന്ന് ഇംഗ്ലീഷ് സാഹിത്യത്തിലും ഫിലോസഫിയിലും ബിരുദാനന്തരബിരുദങ്ങൾ സമ്പാദിച്ചു. അതേതുടർന്ന് അദ്ദേഹം കോതമംഗലം മാർ അത്തനേഷ്യസ് കോളജിൽ ഇംഗ്ലീഷ് അധ്യാപകനായി ചേർന്നു. അദ്ദേഹത്തെ കണ്ടനാട് മെത്രാപ്പോലീത്തയായി വാഴിക്കാൻ തീരുമാനിച്ചെങ്കിലും അദ്ദേഹം ആ സ്ഥാനം വിനയപൂർവ്വം നിരസിക്കുകയാണുണ്ടായത്. അധ്യാപനത്തിൽ നിന്നു വിരമിച്ചുവെങ്കിലും അദ്ദേഹം വികാരിത്തം തുടരുന്നു.

അച്ചന്റെ വെട്ടിത്തറയിലുള്ള ഭവനത്തിൽ സംഘടിപ്പിക്കപ്പെട്ട ജന്മദിനാഘോഷച്ചടങ്ങിൽ ഭദ്രാസന മെത്രാപ്പോലീത്ത ഡോ. തോമസ് മാർ അത്തനാസ്യോസ് ആദ്ധ്യക്ഷം വഹിച്ചു. തിരുമേനി തന്റെ അദ്ധ്യക്ഷ പ്രസംഗത്തിൽ ബ. അച്ചന്റെ വിദ്യാഭ്യാസ-സഭാ സേവനങ്ങളെ പ്രകീർത്തിക്കുകയും അച്ചന് ഭാവുകങ്ങൾ നേരുകയും ചെയ്തു. സഹവികാരി ഫാ. ജോൺസൺ പുറ്റാനിൽ തന്റെ സ്വാഗതപ്രസംഗത്തിൽ തന്നെ പിതൃതുല്യം സ്നേഹിക്കുന്ന സ്ഥിതപ്രജ്ഞനായ വൈദികൻ എന്നാണ് അച്ചനെ വിശേഷിപ്പിച്ചത്. മുഖ്യപ്രഭാഷണം നടത്തിയ പ്രൊഫ. ഡോ. എം. പി.മത്തായി തന്റെ ഗുരുവായ ബ.അച്ചന്റെ കീഴിലുള്ള പഠനകാലം അനുസ്മരിക്കുകയും അനുഭവങ്ങൾ പങ്കുവയ്ക്കുകയും ചെയ്തു. വന്ദ്യ ഗീവർഗീസ് അച്ചന്റെ സഹാധ്യാപകരായിരുന്ന പ്രൊഫ. ടി.എം.പൈലി, പ്രൊഫ. പി.വി.പൗലോസ്, പ്രൊഫ. ഫാ. ഐസക്ക് പടയാട്ടിൽ എന്നിവർ ആശംസകൾ അർപ്പിച്ചു. എം.എം. വർഗ്ഗീസ് മാമല, ബ. അച്ചനെ പൊന്നാട അണിയിച്ചു. അച്ചൻ ജന്മദിനകേക്ക് മുറിച്ചു പങ്കുവയ്ക്കുകയും ആശംസകൾക്ക് നന്ദി പ്രകാശിപ്പിക്കുകയും ചെയ്തു. കെ.കെ. റോയി കുഴികണ്ടത്തിൽ കുടുംബത്തിന്റെ ഉപഹാരം അച്ചനു സമർപ്പിച്ചു.

## അഖില മലങ്കര പ്രാർത്ഥനാ യോഗം വാർഷിക സമ്മേളനം

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ നേതൃത്വത്തിൽ പ്രവർത്തിക്കുന്ന അഖില മലങ്കര പ്രാർത്ഥനാ യോഗം വാർഷിക സമ്മേളനം 2019 ഒക്ടോബർ 7,8 (തിങ്കൾ, ചൊവ്വ) തിയതികളിൽ ചേപ്പാട് സെ.ജോർജ്ജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വെച്ച് നടത്തപ്പെടും. സംഘടനയുടെ പ്രസിഡന്റ് അഭി. എബ്രഹാം മാർ എപ്പിപ്പാനിയോസ് തിരുമേനിയുടെ അധ്യക്ഷതയിൽ കൂടുന്ന യോഗം തുമ്പമൺ ഭദ്രാസനത്തിന്റെ അഭി. കുര്യാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്യും. ക്ലാസ്സുകൾക്കും പഠന സമ്മേളനങ്ങൾക്കും സഭയിലെ മെത്രാപ്പോലീത്താമാരും വൈദികരും നേതൃത്വം കൊടുക്കും.



Printed and published by Fr. Abraham Karamel, Secretary, Kandanad East Diocese, Bishop's House, Muvattupuzha - 686 661, Ph: 0485 2832401
Managing Editor : P.J. Varghese Ph: 0485 2253209, Printed at St. George Press, Muvattupuzha